# മാമാങ്കം



കെ.വി.ശ്രീകണ്ഠപ്പൊതുവാൾ

# മാമാങ്കം
# നൂററാണ്ടുകളിലൂടെ



ഗ്രന്ഥകർത്താ:

**എ. വി. ശ്രീകണ്ഠപ്പൊതുവാൾ**






പ്രസാധകന്മാർ:

**പി. കെ. ബ്രദേഴ്സ്, കോഴിക്കോട്**

ഒന്നാം പതിപ്പ്: 1957
കോപ്പി: 1000.
പകർപ്പവകാശം
പ്രസാധകന്മാർക്ക്
വില: 1 ക. 8 ണ.

അച്ചടി:
ദി സ്റ്റാൻഡേർഡ് പ്രസ്സ്, തലശ്ശേരി.



# പുസ്തകത്തെപ്പററി

ഫറോവിന്റെ നേതൃത്വത്തിൽ ഈജിപ്തിൽനിന്നു വന്നവരോ മെസോപ്പൊട്ടേമിയക്കാരോ സുമേരിയയിൽനിന്നോ ഫിനീഷ്യയിൽനിന്നോ കുടിയേറിപ്പാർത്തവരോ ആരായിരുന്നാലും കേരളീയരിൽ മററുഭാഗക്കാർക്കു കാണാത്ത പല പ്രത്യേകതകളും ആദ്യകാലംതൊട്ടു് നിലനിന്നു വന്നതായി കാണാം. ബുദ്ധസംസ്കാരം, ദ്രാവിഡസംസ്കാരം, ആര്യസംസ്കാരം എന്നിങ്ങിനെ പലവിധ സംസ്കാരങ്ങളും മലനാട്ടിൽ പ്രവേശിക്കുകയും ഒരു നീണ്ട കാലയളവോളം ഇവിടുത്തെ ജീവിതവുമായി ബന്ധപ്പെടുകയും ചെയ്തുവെങ്കിലും അതിന്റെയെല്ലാമിടയിൽ ഒരു 'തനിക്കു താൻ പോരിമ' നിലനിർത്താൻ കേരളീയർക്കു സാധിച്ചു. ബി. സി. 5000നു മുമ്പു് മുതല്ക്കാണു് ഇവിടുത്തെ ചരിത്രമാരംഭിക്കുന്നതെങ്കിൽ ആര്യസംസ്കാരവുമായി കേട്ടുകേൾവിപോലുമില്ലാതിരുന്ന ആ കാലംമുതൽ വളർന്നുവന്ന കേരളസംസ്കാരം ഭാരതത്തിന്നാകെ അഭിമാനാസ്പദമാണു്. യുദ്ധവും വധവുമിഷ്ടപ്പെടാത്ത ബുദ്ധസംസ്കാരത്തോടു രഞ്ജനഭാവം പുലർത്തിയതോടൊപ്പം ചോരക്കുരുതിയും ജന്തുബലിയും ഒഴിച്ചുനിർത്താൻ നിവൃത്തിയില്ലാത്ത കാളിയുടെ ആരാധകനാവാനും കേരളീയനു സാധിച്ചു. കൊലയും സമരവും രംഗത്തു പാടില്ലെന്നു നിബന്ധനയുള്ള ഭരതന്റെ നാട്യശാസ്ത്രം സ്വീകരിച്ചു് അതിൽ അവയുൾപ്പെടുത്താൻ കേരളീയർ ശങ്കിച്ചുനിന്നില്ല. ആ നിഃശ്ശങ്കാവസ്ഥയിൽനിന്നാണു് വിശ്വോത്തരമായ കഥകളിയെപ്പോലുള്ള കലകൾ നമുക്കു ലഭിച്ചതു്. ഭാരതത്തിൽ മറെറല്ലാഭാഗത്തും വിദേശീയരുടെ അക്രമണംകൊണ്ടും മററും കലയും സംസ്കാ

രവും തകതകയായിരുന്നപ്പോൾ ഇവിടെയെത്തിയ ഏതു വി ദേശീയരേയും സുഹൃത്തുക്കളാക്കാനും അവരുടെ സംസ്കാര ത്തിൽനിന്നും ജീവിതത്തിൽനിന്നും നല്ലവശം പകർത്താനും കേരളീയൎക്ക സാധിച്ചു.

ആര്യന്മാരുടെ ആഗമനത്തിന്നു മുമ്പുതന്നെ സംസ്കാര സമ്പന്നരായ കേരളീയരെ പുതിയ ഒരു ഭരണക്രമം പഠിപ്പി ക്കുയല്ല കേരളീയരുടെ സുചിന്തിതവും നാട്ടുകാരുടെയാകെ നന്മയിലധിഷ്ഠിതവുമായ ഭരണചുറ സ്വീകരിക്കുകയും ക്രമ ത്തിൽ അത്യാവശ്യമായ ചില മാററങ്ങൾ അതിൽ വരുത്തു കയുമാണു് ബ്രാഹ്മണമേധാവികളും മററും ചെയ്തതു്. "ക്ഷാ ത്രവീര്യവും, പുണനൂല്വം, പൂണിയും, ആവനാഴിയും, പൂട്ടിയ വില്ലും, കൈവാളും, ആനനടയും, സിങ്കോലിയും" മററുമുള്ള ഒരു ജനവിഭാഗത്തെയാണു മലയാളത്തിൽ പരശുരാമൻ അ ഭിമുഖീകരിച്ചതു്. ഇവിടുത്തെ ഏററവും പുരാതന കൃതി യായ 'മലയാളപ്പെരുമ' അന്നു നിലവിലുണ്ടായിരുന്ന സ്ഥി തിയെപ്പററി ഇടന്നു പറയുകയാണു്. "എന്നംപെരുത്തുററി വാററി ഉലകമലഞ്ഞുണ്ടകെട്ട നാട്ടിനരുമയും നാട്ടാരിൽ പെ രുമയും പൊലിഞ്ഞുപോകാതിരിക്കേണമായതിലേയ്ക്കായി" പശുവും സ്ത്രീയും അന്നു ദൈവീകമായിട്ടാണു് കരുതപ്പെട്ട തു്. "മാട്ടം മടവാരും വാനിടസ്പ"മായിരുന്നു. "പൂവില്ല നല്ലൽപററി പൂമേനിമാരെ പുൽകം പേപെരുംപാഴന്മാരെ പേനച്ചു (കഴുത) മേററിക്കൊൾ"വാനാണു നിയമം. അതേ പോലെതന്നെ പ്രേമബന്ധിതരായ വധൂവരന്മാരെ ഭിന്നി പ്പിയ്ക്കുന്നവരെ "ഇമ്പംചേൎന്നിണപിരിയ്ക്കും ഈട്ടരെകൺവ ററിന്റ്‍ കമ്പത്തിലെഴക്കെക്കെട്ടി കാകളും കുറിക്കൊൾവാ" നാണേൎപ്പാട്ടു്. അങ്ങിനെ ഓരോ രംഗത്തിലും സമ്പൂൎണ്ണ ദൃഷ്ടി ചെലുത്തുന്ന ഒരു രാജ്യനീതിയാണന്നുണ്ടായിരുന്നതു്.

"ദൈവത്തെപ്പഴിപ്പോക്ക്"" അന്നിവിടെ നില്ലുകള്ളിയില്ലായിരുന്നു. അവരെ കൈകാൽ വെട്ടി ശൂലത്തിലേററി എരിവെയിലിൽ എരുവേററി നാട്ടമായിരുന്നു. പ്രായപൂർത്തിയെത്തിയ പെൺകുട്ടി ഭർത്തൃമതിയാകാതെ വീട്ടിലിരുന്നാൽ നാടഴിയുമെന്നും അവളെ ചേർച്ചയുള്ള വരനുമായി യോജിപ്പിയ്ക്കേണ്ടതു് "അരചനുററകാരിയ"മാണെന്നും പ്രഖ്യാപിയ്ക്കപ്പെട്ടിരുന്നു. ഈ നില വളരെക്കാലം തുടൻ്ര നടക്കത്തക്ക നിലയിൽ സുശക്തമായി നിഷ്‌കർഷിച്ചുപോന്നു. ആ ആദിമദശ കഴിഞ്ഞു അനേകമനേകം നൂററാണ്ടുകൾക്കുശേഷം "വ്യഭിചാരവും മദ്യപാനവും കേരളത്തിലില്ലെന്നു അബുസയിദുൽ ഹസ്സൻ, ബർബോസ മുതലായവർ എഴുതി. ബി. സി. മൂന്നാം ശതാബ്ദത്തിന്നടുത്തു് ഇവിടെയുണ്ടായിരുന്ന ആദിചേരരാജാക്കന്മാർ പ്രശസ്തമായ നിലയിൽ രാജ്യം ഭരിച്ചതിനെപ്പററിയും ഗ്രീസ്സ്, പേർഷ്യ, റോം, അറേബിയ മുതലായ നാട്ടുകളുമായി കച്ചവടബന്ധം പുലത്തിയതിനെപ്പററിയും ഗ്രീക്ക് ചരിത്രകാരന്മാരായ ട്രോളമി, പേരിപ്ലസ്സ്, പ്ലിനി മുതലായവർ രേഖപ്പെടുത്തിയിരിക്കുന്നു. പതിററുപ്പത്തു് പുറനാനൂറ അകനാനൂർ മുതലായ തമിഴപുരാണങ്ങളും ഈ യാഥാർത്ഥ്യം പ്രകീർത്തിയ്ക്കുന്നുണ്ടു്. ആദികാലങ്ങളിൽ ഇവിടുത്തെ ഭരണത്തിന്നു അർത്ഥശാസ്ത്രവും ജനജീവിതവും തമ്മിലുള്ള ബന്ധം നല്ല നിശ്ചയവുമുണ്ടായിരുന്നു. "സഹായസാദ്ധ്യം രാജത്വം ചക്രമേകം ന വർത്തതേ" എന്ന കൌടില്യൻെറ അർത്ഥശാസ്ത്രം അറിഞ്ഞാലും അല്ലെങ്കിലും സഹകരണത്തിലധിഷ്ഠിതമായ ഒരു രീതിയാണന്നുണ്ടായിരുന്നതു്. ക്രമത്തിൽ എങ്ങും സമൃദ്ധി കളിയാടി. ഓണവും, വിഷുവും, തിരുവാതിരയും താലപ്പൊലിയും പിറന്നു. കൈകൊട്ടിക്കളിയും പന്തും പടേനിയും പാനേങ്കളിയും പകിടയും വന്നു. പാടത്തു കന്നുപൂട്ടുന്ന ചെറുമൻെറയും ക്ഷേത്രത്തി

ലേസ്സു ശാന്തിസ്സായിക്കളിച്ചു തററുട്ടത്തുപോകുന്ന ബ്രാഹ്മണന്റേയും അനാഡംബരനില പൊതുക്ഷേമത്തിൽ അവർക്കുള്ള മാനസികപ്പൊരുത്തം പ്രകടമാക്കി. ആറാം നൂററാണ്ടിന്റെ ഉത്തരാർദ്ധംമുതൽ ഇവിടെയെത്തി കച്ചവടവും കുടിപാർപ്പും മാരംഭിച്ച ഏകദൈവവിശ്വാസികളായ മുസ്ലീംകൾക്കു ശ്രീശങ്കരന്റെ അദ്വൈത സിദ്ധാന്തത്തിന്റെ ആവിർഭാവവും തുടർന്നുകൊണ്ട് സാമൂതിരിയുടെ സൌഹാർദ്ദവും മുഖേന മലയാളിയുടെ ഇടയിൽ സുപ്രതിഷ്ഠനേടാൻകഴിഞ്ഞു. ഉത്തരകേരളത്തിൽ മുസ്ലീംകളും ദക്ഷിണകേരളത്തിൽ ക്രിസ്ത്യാനികളും ഇന്നാട്ടുകാരോടൊപ്പം സ്വതന്ത്രജീവിതം നയിച്ചു. വടക്കു സാമൂതിരിയും തെക്കു വേണാട്ടരചന്മാരുമാണ് മുസ്ലീംകളേയും ക്രിസ്ത്യാനികളേയും സ്വാഗതംചെയ്തത്. നാട്ടിൽ ഇടയിൽ ചിലപ്പോഴെല്ലാം ചില സംഘട്ടനങ്ങളും ഉരസലുകളും നടന്നുവെങ്കിലതിന്നും പ്രേരകമായിരുന്നത് ജനനന്മയായിരുന്നു.

കേരളീയ ജീവിതത്തെ പല കാലഘട്ടങ്ങളിലായി ആകൃതിപ്പെടുത്താനും അഭേദ്യമായ സമൂഹബോധവും രാജ്യാഭിമാനവും നിലനിത്താനുമായി അംഗീകരിക്കപ്പെട്ട ഒരു രാഷ്ട്രീയ മഹോത്സവമാണ് മാമാങ്കം. പല പരിണാമദശകളിലുമായി മലയാളത്തിന്റെ ജാതകമാകെ തിരുത്തിയെഴുതാൻ മാമാങ്കം വഴിതെളിയിച്ചു. അയൽനാട്ടുകാരെ സ്വന്തം വീട്ടുകാരെപ്പോലെ സ്വീകരിച്ചു—തങ്ങളുടെ രക്ഷാധികാരികളായിത്തന്നെ അവരിൽ ചിലരെ അവരോധിക്കാനും തയ്യാറായ കേരളീയരുടെ ജീവിതത്തിലാകെ പ്രത്യേകിച്ചും തിരുകൊച്ചി മലബാർ ഭാഗങ്ങളിൽ അതുവരെ അനുഭവപ്പെട്ടിട്ടില്ലാത്ത ഒരു കൊടുങ്കാററായിട്ടാണ് ഹൈദരാലിയുടേയും ടിപ്പുവിന്റേയും ആഗമനം പരിണമിച്ചത്. നൂററാണ്ടുകളായി

മുസ്ലീം ജനതയുമായി സൌഹാർദ്ദം പുലത്തിയ കേരളീയരുടെ മുമ്പിൽ അത്യുഗ്രശക്തികളായിട്ടാണ് മതഭ്രാന്തരായ അവർ എത്തിവീണത്. ആ കാലഘട്ടത്തോടുകൂടി കേരളത്തിന്റെ ചരിത്രഗതിതന്നെമാറി. തുടന്നുകൊണ്ട് മറെറാരു ഭാഗത്തു കൂടെ സുഹൃത്തുക്കളായി പ്രവേശിച്ചവരും ക്രിസ്തുമതവിശ്വാസികളുമായ ലന്തക്കാർ പോത്തുഗീസുകാർ ഇംഗ്ലീഷുകാർ എന്നിവരും വൈദേശിക യുദ്ധതന്ത്രം പ്രയോഗിച്ചു കേരളീയ ജീവിതത്തിന്റെ മുഖഭാവംതന്നെ മാററിക്കളഞ്ഞു.

ഈ നാട്ടിന്റെ രാഷ്ട്രീയ തീരുമാനത്തിന്റെയും പാണ്ഡിത്യം, കല, കായികവൈദഗ്ദ്ധ്യം മുതലായവയുടെ പരീക്ഷണനിരീക്ഷണങ്ങൾക്കായി ആവിർഭവിച്ച മാമാങ്കം സാമൂതിരിയുടെ മുന്നേററത്തോടുകൂടി വൈരനിര്യാതനകാര്യമായി രൂപംകൊണ്ടു. ജനങ്ങൾ ഭരണാധികാരിയെ തിരഞ്ഞെടുക്കാനും രാജ്യകാര്യങ്ങൾക്കു രൂപമിടാനും നടത്തിയ ആ മഹോത്സവം വള്ളുവക്കോനാതിരിയുടേയും സാമൂതിരിയുടേയും ശക്തി പരീക്ഷയായി മാറുകയും വള്ളുവനാട്ടിലെ ചാവേർ വീരന്മാരുടെ ആത്മാപ്പണത്തിൽ കലാശിസ്സുകയും ചെയ്തു. ഈ കലാശകാലം 1917ലാണ്.

കഴിഞ്ഞ നാലഞ്ചുവഷങ്ങളായി മാമാങ്കരംഗമായ തിരുനാവായ പ്രദേശവുമായി ബന്ധം പുലത്തുകയായിരുന്നപ്പോൾ എന്റെ മനസ്സിലുണ്ടായ പ്രത്യേകചലനവിശേഷങ്ങളാണ് ഈ പുസ്തകരചനയിലേയ്ക്കു എന്നെ നയിച്ചത. ഞാനാരംഭിച്ചത് ഭയങ്കരമായ ഒരു സാഹസകൃത്യത്തിന്നാണെന്നു പിന്നീടേ എനിക്കു മനസ്സിലായുള്ളു. പല വഴിയ്ക്കുമുള്ള അന്വേഷണങ്ങളെ തുടന്നു ചരിത്രസത്യങ്ങളുടേതെന്നു കരുതപ്പെടുന്ന ചില കാല്പാടുകൾ കാണാൻകഴിഞ്ഞു. അവയെ തുടന്നു കുറച്ചൊന്നു നീങ്ങി പുസ്തകം ഈ നിലയിൽ രൂപപ്പെട്ടു.

ഈ സന്ദർഭത്തിൽ ഒരു കാര്യം കൃതജ്ഞതാനിർഭരഹൃദയത്തോടുകൂടി വ്യക്തമാക്കേണ്ടതുണ്ട്. ചരിത്രരംഗത്ത് ഒരു കൊച്ചുവിദ്യാർത്ഥിമാത്രമായ എന്നെ ചില സമുന്നത വ്യക്തികൾ ഹസ്താവലംബംനല്കി സഹായിച്ചിരുന്നില്ലെങ്കിൽ ഈ പുസ്തകം അരങ്ങേറുമായിരുന്നില്ല. മലയാളത്തറവാട്ടിലെ മുതിർന്ന കാരണവന്മാരായ ശ്രീ കെ. പി. കേശവമേനോൻ, ശ്രീ എ. ബാലകൃഷ്ണപ്പിള്ള, ശ്രീ ആററൂർ കൃഷ്ണപിഷാരടി മുതലായ മാന്യന്മാരാണ് ആവശ്യമായ പല സൂചനകളും പുസ്തകങ്ങളും നിർദ്ദേശങ്ങളുംനല്കി എന്നെ വെളിച്ചം കാണിച്ചത്. ഈ പീഠിക അവസാനിക്കുന്നതിന്നുമുമ്പ് ഒരു കാര്യം കൂടി ഉണ്ട്. പ്രൌഢഗംഭീരമായ ഒരവതാരികകൊണ്ടു ഈ പുസ്തകത്തെ ചൈതന്യത്തിലേക്കു നയിച്ച പണ്ഡിതനും ചരിത്രഗവേഷകനും ഭാഷാ പ്രണയിയുമായ ചിറക്കൽ ടി. ബാലകൃഷ്ണൻനായരുടെ മഹാമനസ്കതയുടെ മുമ്പിൽ സ്നേഹത്തിൻെറ ഒരു കൂപ്പുകൈ മാത്രമെ സമർപ്പിക്കുവാൻ എനിക്കു കഴിവുള്ളൂ. ആ കൃത്യ നിർവ്വഹണത്തോടുകൂടി എൻെറ ശക്തി കേന്ദ്രമായ സഹൃദയസമക്ഷം ഈ കൊച്ചു പുസ്തകം സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താവ്

# മാമാങ്കം



| തെററ് | ശരി | പേജ് | വരി |
|---|---|---|---|
| നല്ലന്നു | നല്ലുന്നു | 7 | 10 |
| അദ്ദേഹ | അദ്ദേഹം | 12 | 2 |
| ആരാധന | ആരാധനാ | 18 | 9 |
| തനി—ത്തല | കനി—ത്തല | 18 | 21 |
| വന്നമാ | വനമാ | 40 | 9 |
| കാണപ്പെടുന്നു | കാണപ്പെടുന്ന | 40 | 11 |
| അമരസിംറ | അമരസിംഹ | 42 | 1 |
| ക്ഷേത്രശാന്തി | ക്ഷേത്രത്തിൽശാന്തി | 47 | 7 |
| മണപ്പുറം | മണല്പുറം | 47 | 9 |
| വടക്കകാവ് | വടക്ക്കാവ് | 47 | 18 |
| കൊണ്ടുനാട്ടിന്റെ | കൊങ്ങുനാട്ടിന്റെ | 50 | 8 |
| പ്രതീജ്ഞയും | പ്രതിജ്ഞയും | 52 | 11 |
| അവകാശം | അവകാശവും | 59 | 4 |
| യാത്രാകുറിപ്പിൽ | യാത്രക്കുറിപ്പിൽ | 66 | 20 |
| വിഭഗങ്ങളിൽ | വിഭാഗങ്ങളിൽ | 72 | 12 |
| ചന്ദ്രത്തിൽ | ചന്ത്രത്തിൽ | 74 | 10 |
| തെക്കുമായി | വടക്കുമായി | 84 | 22 |
| നീളമള്ള | നീളമുള്ള | 95 | 8 |
| അല്പായതിൽ | അല്പാസ്സിൽ | 97 | 5 |



# അവതാരിക

കേരളത്തിന്റെ പ്രാചീന ചരിത്രത്തെ നിറം പിടിപ്പിച്ചിരുന്ന അനേകം കാര്യങ്ങളിൽ അതിപ്രധാനമായ ഒന്നായിരുന്നു മാമാങ്കം. ഇന്നും പല പല മാമാങ്കക്കഥകൾ പഴമക്കുറിപ്പുകൾ വഴിക്കും, കേട്ടുകേൾവിയായിട്ടും, പഴമ്പാട്ടുകളിൽനിന്നും നാം അറിഞ്ഞുവരുന്നുണ്ട്. നമ്മുടെ നാട്ടിലെ പണ്ടത്തെ പോർവീരന്മാരുടെ പരാക്രമവായ്പും, നാട്ടരചന്മാരുടെ തട്ടിക്കയറ്റങ്ങളും മാമാങ്കോത്സവയുഗത്തിന്റെ വെളിച്ചവും ഇരുട്ടും ആകുന്നു. അവയ്ക്കിടയിൽ, നാട്ടുവെളിച്ചത്തിൽ, വളൎന്നുപോന്ന തലമുറകളെ മാമാങ്കോത്സവങ്ങൾ എങ്ങനെയെല്ലാം, എത്രത്തോളം ബാധിച്ചുവെന്നറിയുവാൻ തക്ക കരുക്കളൊന്നും ഇന്നു കാണുമാറില്ലല്ലോ എന്നാണ് സങ്കടം!

മോഷണംപോലും ശാസ്ത്രത്തിന്റെ മണിപീഠത്തിൽ കയറ്റിവെക്കപ്പെട്ടിരുന്ന ഒരു കാലമായിരുന്നു മാമാങ്കക്കാലമെന്നു, ചോരശാസ്ത്രപണ്ഡിതനായ ഒരു നമ്പൂതിരി മാമാങ്കമെഴുന്നള്ളിപ്പിന്നു ചമയിച്ചു നിൎത്തിയ കൊമ്പനാനക്കുറ്റന്റെ ബൃഹൽകായത്തിന്നു മൂന്നു ചുറ്റായിച്ചുറ്റു കെട്ടിയ സ്വൎണ്ണച്ചങ്ങല കൊട്ടിയെഴുന്നള്ളിപ്പു കഴിയുമ്പോഴേക്കും ആരും അറിയാതെ അഴിച്ചെടുത്തുമാറ്റിയ കഥ തെളിയിക്കുന്നു. നടന്നതാണിക്കഥയെങ്കിൽ, നമ്മുടെ നാ

ട്ടിൽനിന്നു മററുപലതും പോയ കൂട്ടത്തിൽ മാമാങ്കവും പെട്ടതിൽ പരിതപിക്കാനേയില്ല. നന്മയുടെ നാമ്പുകളെക്കരിക്കുന്ന തിന്മയുടെ തെഴപ്പ് ആപൽക്കരമാണല്ലൊ !

കാലം ചെല്ലവെ, മാമാങ്കോത്സവം ക്ഷീണിച്ച് ക്ഷയിച്ച്, ഒടുവിൽ നാമാവശേഷമായതിന്റെ കാരണം അതിൽ പററിക്കൂടിയ ദുർമ്മേദസ്സിന്റെ പഴപ്പുതന്നെയാണ്. ആരംഭകാലത്തിൽ, അതു നാടാകെയുള്ള, നാട്ടിൽ പതിനായിരത്തിന്റെതായ, ഒരു മഹോത്സവമായിരുന്നു. ബഹുജനങ്ങൾക്ക അതിൽ പങ്കും, പദവിയും ഉണ്ടായിരുന്നു. ക്രമേണ മദ്ധ്യകേരളമായ 'കേരള'ഖണ്ഡത്തിലെ നാടുവാഴികൾ 'തനിക്ക തനിയ്ക്കു കോയ്മാവകാശം' എന്ന പോർവിളിയോടുകൂടി തമ്മിലടിക്കവാൻ തുടങ്ങിയതോടുകൂടി മാമാങ്കോത്സവം മത്സരക്കളമായി മാറി. ജനകീയോത്സവം ഭരണനായകോത്സവമായിപ്പരിണമിക്കുമ്പോൾ അതു് അധികാരശക്തി പ്രദർശിപ്പിക്കാനും, ഉറപ്പിക്കാനും ഉള്ള ആർഭാടച്ചടങ്ങായിത്തീരുമല്ലൊ. ഇന്നുവരെക്കും ഈ യാഥാർത്ഥ്യത്തിന്നു യാതൊരു ശീത ബാധയും ഏററിട്ടില്ല ! കേരളത്തിന്റെ വ്യാപ്തി, അതിലെ മൂഷികം മുതലായ നാലു വിഭാഗങ്ങളുടെ കിടപ്പ്, ദേശനാഥന്മാരായ നാട്ടുകോയ്മമാരുടെ ശക്തി മുതലായ ചരിത്ര വസ്തുതകളെയാലോചിക്കുമ്പോൾ മാമാങ്കോത്സവം എപ്പോഴെങ്കിലും ഒരു അഖിലകേരള പ്രസ്ഥാനമായിരുന്നുവെന്നു് കാണിക്കത്തക്ക യാതൊരു തെളിവും ഇതുവരെ കിട്ടീട്ടില്ല. എങ്കിലും, കേരളമെന്നു ഇപ്പോൾ വിളിക്കപ്പെടുന്ന നമ്മുടെ രാജ്യത്തിന്റെ ഒരു ഭാഗമാ

യിരുന്ന 'കേരളഖണ്ഡം' മാമാങ്കത്തെ ദേശീയാഘോഷമായിക്കൊണ്ടാടിയിരുന്നുവെന്നതിൽ സംശയമില്ല.

തനി മലയാളപദമായ 'കേരളം'പോലും സംസ്കൃതമാണെന്നു ധരിച്ചുവെച്ചിട്ടുള്ള നമുക്കു മാമാങ്കത്തെ ആര്യപുരാണങ്ങളുമായി സന്ധിപ്പിക്കുന്നതു രസകരമായിരിക്കാം. പക്ഷെ, മാമാങ്കം ദ്രാവിഡനാഗരികതയുടെ കറ കലരാത്ത ഒരുത്സവം മാത്രമാകുന്നു. ദ്രാവിഡോത്സവങ്ങളിൽ പെൺകുട്ടികൾ 'മാറുമറയ്ക്കാതെ' പൂത്താലവും കൈവിളക്കുമേന്തി നടത്തുന്ന 'താലപ്പൊലി'ക്കു ഉന്നതമായ സ്ഥാനമുണ്ടായിരുന്നു. ഈ വസ്തുതയെ ഓർത്തിട്ടാവണം നീലകണ്ഠദീക്ഷിതർ,

"അത്യാഗിരാമപിഹിതഃ പിഹിതശ്ചകശ്ചിൽ
സൌഭാഗ്യമേതിമരഹട്ട വധൂകചാഭഃ
നാന്ധ്രീപയോധര ഇവാതിതരാം പ്രകാശോ
നോഗ്രജ്ജരീസ്തന ഇവാതിതരാം നിഗൂഢഃ" എന്നു

കാവ്യാത്മപ്രകാശന രീതിയെ വ്യക്തമാക്കാൻ ആന്ധ്രസ്ത്രീകളുടെ തുറന്നുകാണിക്കുന്ന മാറിടത്തെ ഉദാഹരണത്തിന്നെടുത്തതു്. മാമാങ്കോത്സവത്തിൽ പെൺകുട്ടികളുടെ 'താലപ്പൊലി' മികച്ച കാഴ്ചതന്നെയായിരുന്നു. ബാബിലോണിയയിലെ 'വിവാഹച്ചന്ത'കളിൽപോലും മാമാങ്കത്തിലെ 'താലപ്പൊലി'യിലെ ചില വശങ്ങൾ കയറിച്ചെല്ലുകയുണ്ടായത്രെ !. അതിരിക്കട്ടെ, 'കയരളം' എന്ന ഒരു ദേശം 'കയെരളം' എന്ന ഉച്ചാരണഭേദത്തോടുകൂടി ഇന്നും കേരള

ത്തിന്റെ വടക്കെത്തലക്കൽ നില നിന്നുകൊണ്ടിരിക്കെ, 'കേരളം' എന്ന പദം സംസ്കൃതമാണെന്നു വിശ്വസിക്കുവാൻ വളരെ പ്രയാസമുണ്ടു്. അതുപോലെ, വളരെക്കാലം മുമ്പു് കേരളീയരുടെയിടയിൽ പ്രമുഖരായ ആയുധാഭ്യാസികൾക്കു 'അമ്മുവൻ' 'അമ്മോൻ', 'അമ്മോമൻ' എന്നിങ്ങനെ ഉച്ചാരണഭേദത്തോടുകൂടി ഒരു പദം സ്ഥാനപ്പേരായിട്ടുള്ളതുകാണുമ്പോൾ 'മാമാങ്കം' 'അമ്മുവാങ്ക'മെന്നതു ചുരുങ്ങിയുണ്ടായതാണെന്നു വന്നുകൂടായ്കയില്ല. മാമാങ്കത്തിലെ ഏററവും പ്രധാനമായ ഇനം ആയുധാഭ്യാസമാണല്ലൊ. ആ മലയാള മാമാങ്കം, മാഘവും മഹച്ഛബ്ദവും ചേർന്ന ഘോഷപ്പൊലിമയുടെ മാററൊലിയായി നാം സങ്കല്പിച്ചിട്ടുള്ളതു് ഒരു അനാവശ്യമായ ആധമർണ്യമല്ലയൊ എന്നും തോന്നിപ്പോകുന്നു.

മാമാങ്കത്തെപ്പററി ചില പ്രസിദ്ധീകരണങ്ങൾ ഏകദേശം അയിമ്പതു കൊല്ലത്തിന്നിങ്ങോട്ടു പ്രചരിച്ചിട്ടുള്ളവയാണു്. ഇംഗ്ലീഷുദ്യോഗസ്ഥന്മാരായ ഹാമിൽട്ടൺ, ജോനതൻഡങ്കൻ, ലോഗൻ മുതലായവർ മാമാങ്കത്തെക്കുറിച്ചു എഴുതീട്ടുള്ള ലേഖനങ്ങളും നിലവിലുണ്ടു്. അവരിൽ ഹാമിൽട്ടൺ മാമാങ്കലേഖനമെഴുതിയതു് 1695 ലെ മാമാങ്കോത്സവം കണ്ടിട്ടാണെന്നുള്ളതു് പ്രത്യേകം ശ്രദ്ധേയമാണു്. മാമാങ്കോത്സവവുമായി ബന്ധപ്പെട്ടിട്ടുള്ള പല പഴയ പാട്ടുകളും ഇപ്പോഴും പ്രചാരത്തിലുണ്ടു്. അവയിൽ കണ്ടരു് മേനവന്റെ മാമാങ്കപ്പടപ്പാട്ടു ഒന്നിലേറെ പാഠഭേദങ്ങളോടുകൂടി പ്രകാശിതമായിട്ടുണ്ടു്. എന്നിരുന്നാലും

ആ പഴയ മാമാങ്കോത്സവത്തെപ്പററി നമ്മിൽ പലരും കേവലം അജ്ഞരായിരിയ്ക്കുകയാകുന്നു. എന്റെ സ്നേഹിതൻ ശ്രീ. എ. വി. ശ്രീകണ്ഠപ്പൊതുവാൾ എഴുതീട്ടുള്ള ഈ മാമാങ്കം കിട്ടാവുന്നേടത്തോളം വസ്തുതകൾ അടങ്ങീട്ടുള്ള ഒരു ഗ്രന്ഥമത്രെ. അനേകം സുന്ദരകവിതകളും, മഹാത്മാവായ ശ്രീ വിനോബഭാവേയുടെ ഒരു ലഘുചരിത്രവും സമ്മാനിച്ച ശ്രീകണ്ഠപ്പൊതുവാളുടെ ഈ പുസ്തകം കാലോചിതമായ ഒരു പ്രസിദ്ധീകരണമാകുന്നു. ഇതു് ഞാൻ തന്നെ അവതരിപ്പിക്കേണമെന്ന മധുരവും ഉദാരവുമായ നിർബ്ബന്ധത്തിന്റെ കാരണം അദ്ദേഹത്തിന്നു എന്നോടുള്ള സ്നേഹം മാത്രമാണു്. വളരെ സന്തോഷത്തോടുകൂടിയും, ശ്രീകണ്ഠപ്പൊതുവാളുടെ സാഹിത്യപരമായ കഴിവുകളിൽ നാം ഏറെയേറെ ശ്രദ്ധ ചെലുത്തേണ്ടതാണെന്ന അഭിപ്രായത്തോടുകൂടിയും, ഭൂദാനകാര്യങ്ങളിൽ മുഴുകിക്കഴിയുന്ന അദ്ദേഹത്തിന്റെ ശ്രദ്ധ സാഹിത്യസേവനങ്ങളിലേക്കു തിരിയേണ്ടതാണെന്ന നിർദ്ദേശത്തോടുകൂടിയും ഈ ‘മാമാങ്ക’ത്തെ ഞാൻ അവതരിപ്പിച്ചുകൊള്ളുന്നു.

ശക്തിഭവനം, **ചിറക്കൽ ടി. ബാലകൃഷ്ണൻനായർ.**
25-11-1957

# മാമാങ്കം







# കേരളം ചരിത്രത്തിലേക്കു്

## ഒന്നു്

പ്രകൃതിയുടെ അത്യുത്തമസൃഷ്ടിയായ മനുഷ്യൻ അനന്തങ്ങളായ പരിണാമദശകളിലൂടെ സഞ്ചരിച്ചു് അനുഗ്രഹങ്ങളുടെ ഒരു മനോഹരലോകത്തെത്തിയിരിക്കയാണു്. ആയിരമായിരം നൂററാണ്ടുകളായി അയാൾ സമ്പാദിച്ചുവന്ന ഈ വൈശിഷ്ട്യങ്ങളുടെ കൂടെ ആദ്യം മുതൽ ഒളിഞ്ഞും തെളിഞ്ഞും യാത്രനടത്തിയ ആപത്തുകൾക്കും വേണ്ടത്ര ശക്തിയും വളർച്ചയും നേടാൻ ഇതിനകം സാധിച്ചു. അവയുടെ വായ്ത്തലപ്പിൽക്കൂടിയുള്ള യാത്രയാണു് മനുഷ്യനു വേണ്ടത്ര കാലുറപ്പും കരുത്തും നല്കിയതു്. അനന്തമായ ഈ യാത്ര എന്നാണാരംഭിച്ചതെന്ന ചോദ്യത്തിനു കഷ്ടിച്ചെല്ലാം സമാധാനം പറഞ്ഞുവെന്നഭിമാനി

ക്കാമെങ്കിലും ഇതെവിടെ അവസാനിക്കുമെന്നയാൾ ക്കിന്നും നിശ്ചയമില്ല. കാലത്തിന്റെ അതിരില്ലാത്ത പെരുംപരപ്പ് മനുഷ്യന്റെ വീക്ഷണശക്തിയുടെമുമ്പിൽ ഭീകരമായ ഒരു പരിഹാസം പോലെ കണ്ണെത്താത്ത ദൂരം വരെ വ്യാപിച്ചുകിടക്കുന്നു. എന്തെല്ലാം ചലനങ്ങളും കലുക്കങ്ങളും വിപ്ലവങ്ങളും സംഭവിച്ചാലും അതിനപ്പുറ ത്തെത്താനുള്ള ജിജ്ഞാസയുടെ വെളിച്ചത്തിൽ പരിശ്ര മവും പരീക്ഷണവുമായി അയാൾ വീണ്ടും വീണ്ടും മുന്നോട്ടുതന്നെ സോത്സാഹം കുതിക്കുകയാണ്.

സംഭവപരമ്പരകൾ നിറഞ്ഞുതിങ്ങുന്ന പൌരാ ണികചരിത്രം മനുഷ്യനു പിടികൊടുക്കാതെ കാലത്തി ന്റെ അന്ധകാരത്തിൽ വളരെ ആഴത്തിലിറങ്ങിയേടത്തു നിന്നും ഇപ്പോഴും പുറത്തുവന്നിട്ടില്ല. പുരോഗമിച്ചുകൊ ണ്ടിരിക്കുന്ന ഗവേഷണശാസ്ത്രം ആ വകഭാഗങ്ങളിലേക്ക് ഇടക്കൊന്ന് വിളക്കടിച്ചു കാണിക്കുമ്പോൾ നാം ആശ്ച ര്യസ്തബ്ധരായിപ്പോകുന്നു. ചരിത്രാരംഭഘട്ടമായി മിക്ക വാറും കണക്കാക്കപ്പെടുന്ന ബുദ്ധകാലത്തിന്റെ എത്രയോ ആയിരം നൂററാണ്ടുകൾക്കുമുമ്പ് പ്രകൃതിയുമായി മനുഷ്യൻ നടത്തിയ കൂടിക്കാഴ്ചകളുടെയും സമ്പർക്കസല്ലാപങ്ങളുടെയും രജതരേഖകൾ 'പുരോഗതിയുടെ എവറസ്ററ കയറി' ക്കഴിഞ്ഞുവെന്നഭിമാനിക്കുന്ന ഇരുപതാം നൂററാണ്ടു കാരനെ അത്ഭുതപ്പെടുത്തിക്കൊണ്ടിരിക്കയാണ്.

ആകാശത്തിൻെറ അനന്തനീലിമയിൽക്കൂടി കൂട്ടം കൂട്ടമായി പ്രത്യക്ഷപ്പെട്ട ആ പെരുംപരപ്പ് മൂടിക്കെട്ടുകയും അകലെയുള്ള ഭൂമിയെ അഭിഷേകം കഴിച്ച് അപ്രത്യക്ഷമാകയും ചെയ്യുന്ന മേഘസമൂഹത്തെ ജിജ്ഞാസുവായ പഴയ മനുഷ്യൻ നോക്കിനിന്നു. നൂറുനൂറുനാഴിക അകലെ ഏററവും എളിയ നിലയിലായിരുന്നിട്ടും ഭാവനയുടെ ചിറകുവെച്ച് അയാൾ ആ മേഘമാലകളുടെ കൂടെ ബഹുദൂരം പറന്നു. അദ്ധ്വാനം വെറുതെയായില്ല. അയാൾക്ക് ഇന്ദ്രനെ കിട്ടി. ഇന്ദ്രൻെറ കല്പനകൾ വിധേയമായിട്ടല്ലാതെ ഒരൊററ മേഘശകലത്തിന്നുപോലും പുറത്തിറങ്ങാൻ സ്വാതന്ത്ര്യമില്ലെന്ന പരമാർത്ഥം സുധീരമായ ശബ്ദത്തിലയാൾ പ്രഖ്യാപിച്ചു. ആയുധമെടുത്തിട്ടല്ല; ആരാധനാഭാവവും വികാസതൃഷ്ണയുമായിട്ടാണയാൾ ദേവേന്ദ്രനെ സ്വാധീകരിച്ചതു്. തൻെറ മുമ്പിൽ അടങ്ങാതെ ആർത്തുതുള്ളുന്ന സമുദ്രത്തിൻെറ നേർക്കും അയാൾ ശ്രദ്ധിക്കാതിരുന്നില്ല. ആ അപാരതയുടെ ഓരോ ബിന്ദുവിലൂടെയും അയാളുടെ പരിശോധനാദൃഷ്ടി മുന്നോട്ടു ചെന്നു. അവസാനം സമുദ്രത്തേയും അയാൾ കീഴ്പ്പെടുത്തി. അയാളുടെ സൃഷ്ടിയായ വരുണൻ കല്പിച്ചതിൽ കവിഞ്ഞു് സമുദ്രത്തിന്നു ഒന്നും ചെയ്യാൻ പാടില്ലാതായി. അങ്ങിനെ കാററിന്നും അഗ്നിക്കും വെള്ളത്തിന്നും വെളിച്ചത്തിന്നുമെന്നുവേണ്ട പ്രകൃതിയുടെ സകലശക്തിക്കും ഓരോ രക്ഷാപുരുഷൻ ഏല്പ്പെടുത്തപ്പെട്ടു. ഭൂമിയിലും പാതാള

ത്തിലും അനന്തങ്ങളായ ബ്രഹ്മാണ്ഡങ്ങളിൽ മുഴുവനും സ്ഥല കാലവ്യത്യാസമനുസരിച്ച് മനുഷ്യപ്രതിനിധികൾ പ്രത്യക്ഷപ്പെടുകയും താനും പ്രപഞ്ചവും ഭിന്നമല്ലെന്നും ഒന്നു മറ്റൊന്നിന്റെ പ്രതിഫലനമാണെന്നും അയാൾ പ്രഖ്യാപനം നടത്തുകയും ചെയ്തു.

ആയിരമായിരം നൂററാണ്ടുകൾ തുടർച്ചയായി നടന്ന ഈ വികാസചരിത്രത്തിന്റെ മണ്ണിൽനിന്നാണ് മനുഷ്യസംസ്കാരമഹാവൃക്ഷത്തിന്റെ വേരുകൾ വളമെടുക്കുന്നത്. വേദങ്ങളുടെ ഇന്ദ്രനും അഗ്നി മുതലായ ദേവതകളും അതിനിങ്ങേപ്പുറത്തു വിഷ്ണുവിലൂടെ ഉരുത്തിരിഞ്ഞ നാരായണനും കൃഷ്ണനും അവതാരഭേദങ്ങളുമെല്ലാം സഞ്ചരിക്കുന്ന വഴി മുട്ടിക്കാൻ എന്തെല്ലാം യുക്തിയും ഭൌതികവാദവും ഇവിടെ വന്നു പരിശ്രമം നടത്തീട്ടും സാധിച്ചില്ല. കുറെക്കാലം നിർബ്ബന്ധത്തിനു വഴങ്ങിമറഞ്ഞിരുന്ന കാല്പനിക വിശ്വാസപ്രസ്ഥാനം റഷ്യയിൽനിന്നുപോലും പുറത്തു വന്നു.

ഏററവും പഴക്കമേറിയതെന്നു സങ്കല്പിക്കപ്പെടുന്ന വേദകാലത്തിനും അപ്പുറത്തായി മിന്നിത്തിളങ്ങുന്ന ഒരു ദ്രാവിഡസംസ്കാരം ഭാരതത്തിലാകെ വ്യാപിച്ചിരുന്നതായി മോഹൻജോദാരോ, ഹരപ്പ, മുതലായ സ്ഥലങ്ങളിലെ ഗവേഷണം നമുക്ക് തെളിവുതന്നുകൊണ്ടേയിരിക്കുന്നു. സിന്ധുനദീപ്രാന്തസംസ്കാരം ദ്രാവിഡമല്ലെന്നു സമർത്ഥിക്കുവാൻ ഇതുവരെക്കും ആർക്കും സാധിച്ചിട്ടില്ല.

ചുരുങ്ങിയതു് 6000 വഷമെങ്കിലും ദ്രാവിഡസംസ്കാരത്തിനു പഴക്കമുണ്ടെന്നാണു് പ്രസ്തുത ഗവേഷണങ്ങളിൽ നിന്നു തെളിഞ്ഞതു്. പിന്നീടു് വന്ന ആര്യന്മാരുടെ മുന്നേററത്തോടുകൂടി പൂർവ്വനിവാസികളായ ദ്രാവിഡർ ഹിമവൽപർവ്വതം മുതൽ വിന്ധ്യൻവരെയുള്ള ഭൂഭാഗങ്ങളിൽനിന്നും ഒഴിച്ചുപോരാൻ നിർബ്ബന്ധിതരായി. വിജയികളായ ആര്യന്മാർ തങ്ങളുടെ മണ്ഡലത്തിനു വീണ്ടും വിസ്തൃതി കൂട്ടി. അവർ വിന്ധ്യൻ കടന്നു് വിദർഭം, നിഷധം മുതലായ സ്ഥാനങ്ങളെ കേന്ദ്രങ്ങളാക്കി തങ്ങളുടെ സീമ വീണ്ടും വീണ്ടും വിപുലപ്പെടുത്തി. 'ഋഗ്വേദത്തിൽ കാണാത്ത പ്രസ്തുത കേന്ദ്രങ്ങൾ തങ്ങളുടെ സ്വന്തം നാടാണെന്നു പുരാണേതിഹാസാദികളിൽ പ്രഖ്യാപിച്ചതിൽനിന്നും രണ്ടാമത്തെ ഘട്ടത്തിൽ അവർ കീഴടക്കിയതാണു് ആ വകഭാഗങ്ങളെന്നു വ്യക്തമാകുന്നു'വെന്നാണു് ഗവേഷണപടുവായ ഉള്ളർ തൻെറ സാഹിത്യചരിത്രം വഴി പ്രഖ്യാപിക്കുന്നതു്.

അങ്ങിനെ ചുരുങ്ങിച്ചുരുങ്ങിവന്ന ദ്രാവിഡഭൂമി ആന്ധ്ര, കർണ്ണാടകം, ചോളം, പാണ്ഡ്യം, ചേരം എന്നിങ്ങിനെ അഞ്ചു പ്രധാന ഖണ്ഡങ്ങളായി പരിണമിച്ചു. "ആദ്യകാലത്തു് ദക്ഷിണഭാരതവും ഉത്തരഭാരതവും തമ്മിൽ ഒരു സമുദ്രത്താൽ വേർതിരിക്കപ്പെട്ടിരുന്നുവെന്നും ദക്ഷിണഭാരതം സുമാത്രാദ്വീപുമുതൽ ആഫ്രിക്കവരെ

വ്യാപിച്ചിരുന്ന ഒരു വമ്പിച്ച ഭൂഖണ്ഡത്തിലന്തർഭവിച്ചിരുന്നു”വെന്നും ഗവേഷകന്മാർ അനുമാനിക്കുന്നു. കാലാന്തരത്തിൽ പ്രകൃതിക്രിയകൾ വിധേയമായി ഭൂമിക്കുവന്ന മാററങ്ങളിൽ ഉത്തരദക്ഷിണസീമ കുറിച്ച സമുദ്രത്തിനു മാറിപ്പോകേണ്ടിവന്നു. ആ മാറിപ്പോക്കിൽ ചില ഭാഗം ആവിർഭവിക്കയും ചില ഭാഗം അപ്രത്യക്ഷമാകയും മററു മായി പലതും സംഭവിച്ചു. അത്തരം പല പരിണാമങ്ങൾക്കും വിധേയമായി ചുരുങ്ങിച്ചുരുങ്ങിവന്ന ദക്ഷിണ ഭൂമിയിൽ ആന്ധ്രം, കർണ്ണാടകം, ദ്രാവിഡം, ഗുജ്ജരം, മഹാരാഷ്ട്രം എന്നിവ ചേർത്തുകൊണ്ടു പഞ്ചദ്രാവിഡ മെന്നു പറഞ്ഞുവന്ന ഒരു കാലമുണ്ടായിരുന്നു.

ഇവയിൽ ഗുജ്ജരത്തിലും മഹാരാഷ്ട്രത്തിലും നിന്നു ദ്രാവിഡത്വം നീങ്ങിനീങ്ങി ക്രമത്തിൽ മായുകയും ആൎയ്യത്വംവ്യാപിക്കുകയുമാണുണ്ടായതു്. ബാക്കിയുള്ള മൂന്നു ഖണ്ഡങ്ങളുളായ ചോളചേരപാണ്ഡ്യനാടുകളെ ചോളചേരപാണ്ഡ്യന്മാരായ മൂവരചന്മാർ തമിഴകമെന്നപേരിലും ദ്രാവിഡരാജ്യമെന്നപേരിലും ഭരിച്ചുവന്നു. ആ വകകാലങ്ങളിൽ പല വിദേശരാജ്യങ്ങളുമായി ബന്ധപ്പെടാനും കച്ചവടങ്ങൾ നടത്താനും ഈ നാട്ടിനു സാധിച്ചു. ചൈനയുമായി ബി. സി. 2108ൽ കേരളം ബന്ധം സ്ഥാപിച്ചിട്ടുണ്ടെന്നാണു്. ക്രി. മു. 832ൽ കേൻറനിൽ ജീവിച്ച ചാങ്കിയാഹ്വമി പറയുന്നതു്.

3000 മുതൽ 8000 അടിവരെ ഉയൎന്നുകിടക്കുന്ന ഗംഭീരങ്ങളായ സഹ്യപൎവ്വതനിരകൾ പ്രകൃതികെട്ടിയ കോട്ടപോലെ കിഴക്കു ആനന്ദാവേശംകൊണ്ടു് അനന്ത നൃത്തം നടത്തുന്ന സമുദ്രം പടിഞ്ഞാറുമായി അനങ്ങാത്ത മലയും അടങ്ങാത്ത കടലും അവയുടെ ഭാവഭംഗികൾ പകൎത്തുവെച്ച മനോഹരഭൂമിയാണു് കേരളം. രണ്ടു തലയും കൂൎത്തു നീണ്ടു വളഞ്ഞു കിടക്കുന്ന സഹ്യനേയും നെടുനീളത്തിൽ കിടക്കുന്ന സമുദ്രത്തേയും ചേൎത്തുനോക്കി യപ്പോൾ, "തെക്കു വടക്കു കടൽമുട്ട മദ്ധ്യ—മൊക്ക ന്നൊരിപ്പശ്ചിമശൈലഘട്ടം, നൽകന്നു വില്ലന്നലഞ്ഞാണു ലച്ചു-കൈക്കുള്ളവിൽപോലെ വളഞ്ഞുകാണ്മൂ" എന്നാ ണു് മഹാകവി പാടിപ്പോയതു്. ഈ മഹാപൎവ്വതം വടക്കു തപതീ തീരത്തുനിന്നാരംഭിച്ചു് തെക്കു കന്യാകുമാരി വരെ ഏതാണ്ടു ആയിരത്തോളം നാഴിക 'ഭൂതകാലത്തിൻ പൂണെല്ലുപോലെ' നീണ്ടു നിവൎന്നുകിടക്കുന്നു. വടക്കു ഭാഗത്തു പൎവ്വതവും സമുദ്രവുമായി വെറും 18—20നാഴിക മാത്രമേ ദൂരം കാണുകയുള്ളു. ഈ അകലം തെക്കോട്ടു് ക്രമത്തിൽ വൎദ്ധിച്ചു് പാലക്കാട്ടിന്റെ മദ്ധ്യത്തിലെത്തു മ്പൊഴേക്കു 60 നാഴികയിലെത്തുന്നു. മലയാളഭൂമിയുടെ ഈ നെടുംകോട്ടക്കു പാലക്കാട്ടെത്തിയാൽ ഇരുപതിരുപ ത്തഞ്ചു നാഴികയോളം വീതിവരുന്ന ഗംഭീരമായ ഒരു വിടവുകാണാം. കേരളത്തിന്റെ തുറന്ന ഹൃദയംപോലെ

എന്നും അടയാതെ കിടക്കുന്ന ഈ വാതിലിൽക്കൂടിയാണ് 6-ാം നൂററാണ്ടു മുതൽ 17-ാം നൂററാണ്ടിൻെറ ഉത്തരാർദ്ധംവരെ ചോളന്മാർ, പാണ്ഡ്യന്മാർ, പശ്ചിമചാലൂക്യന്മാർ, പല്ലവന്മാർ, രാഷ്ട്രകൂടന്മാർ, ആനഗ്ഗൊണ്ടകൃഷ്ണരായർ, ഹൈദരാലി മുതലായവരെല്ലാം കടന്നുവന്നു ആക്രമണം നടത്തിയതു്. പാലക്കാട്—വാളയാർ മലകൾക്കു മുട്ടി 7600 അടി ഉയരംകാണപ്പെടുന്ന ഊട്ടക്കമണ്ടിനോടു് തൊട്ടുകൊണ്ടു തെക്കോട്ടു നീണ്ടുപോകുന്ന ശൈലപംക്തിയിൽ ആനമലയുടെ ശൃംഗത്തിലാണ് തെക്കേഇന്ത്യയിലെ സുഖവാസകേന്ദ്രങ്ങളായ ഊട്ടിയും കൊടൈക്കനാലും സ്ഥിതിചെയ്യുന്നതു്.

സഹ്യനിൽനിന്നു ശാന്തിയുടെ സന്ദേശവുമായി അനേകമനേകം പുഴകൾ കളിച്ചുപുളച്ചാർത്തുകൊണ്ടു സമുദ്രത്തിലേക്കു ഘോഷയാത്ര നടത്തുന്ന കാഴ്ച ആരെയും രോമാഞ്ചം കൊള്ളിക്കുന്നു. ഇന്ത്യൻ സമുദ്രത്തിൽനിന്നും തെക്കു പടിഞ്ഞാറൻ കാററു് ആട്ടിത്തെളിച്ചുകൊണ്ടു വരുന്ന കാർമേഘങ്ങളിൽ മെയ്യുറമുള്ളവയെയെല്ലാം പർവ്വതം തടുത്തുനിർത്തുകയോ തടിക്കനംകൊണ്ടു അവ കുന്നുകയറി മറിഞ്ഞുപോകാൻ കൂട്ടാക്കാതെ മലഞ്ചെരിവിൽ തങ്ങുകയോ ചെയ്യുന്നു. ഇടവം മുതൽ രണ്ടുമൂന്നു മാസങ്ങളിൽ പർവ്വതഭാഗങ്ങളിൽ മേഞ്ഞു മേഞ്ഞു നടന്നു അമൃതു വർഷിക്കുന്ന ഈ മേഘങ്ങൾ കലാരാധകന്മാരുടെ കണ്ണു

കൾക്ക് ഒന്നാന്തരം സദ്യയാണ്. എന്നെന്നും മായാതെ കൂട്ടതൽക്കൂട്ടതൽ ഉത്സാഹവും പ്രസരിപ്പും മുററിനില്ക്കുന്ന കേരളപ്രകൃതിയുടെ പ്രത്യേകത ഇവിട്ടത്തെ മനുഷ്യരിൽ തെളിഞ്ഞുകാണാം. കേരളീയരെ ഇവിട്ടത്തെ പ്രകൃതി ശാന്തശീലരാക്കിയിരിക്കുന്നുവെന്നാണ് പ്രസിദ്ധ ലോക സഞ്ചാരിയായ ഇബ്നബത്തൂത്ത അഭിപ്രായപ്പെടുന്നത്. അദ്ദേഹം ഇവിട്ടത്തെ കായികസ്ഥിതിയെപ്പററി പറയുന്നത് നോക്കുക. "വളച്ചുയെത്തിയ ശരീരത്തെ അഭ്യാസം കൊണ്ടു നിയന്ത്രിക്കാൻ കേരളീയക്കറിയാം. ഗ്രാമംതോറും പടയാളികളെ ആയുധവിദ്യ പഠിപ്പിക്കുന്നവരുണ്ടു്. സക്കാർ ഈ വിദ്യയെ ഒരു കലയായി പ്രോത്സാഹിപ്പിക്കുന്നു. അർദ്ധനഗ്നരായ ഭടന്മാർ രാവിലെ സൂര്യനുനേരെ നിന്നു മാംസപേശികളിളക്കി ദേഹനിയന്ത്രണമഭ്യസിക്കുന്നു. ആരോഗ്യമുള്ള ജനത നാട്ടിൻെറ സമ്പത്താണെന്നാണ് കേരളീയരുടെ വിശ്വാസം." 13-ാം നൂററാണ്ടുകാരനായ ഇബ്നബത്തൂത്ത തൻെറ മുമ്പിൽ കണ്ട കാര്യങ്ങളാണ് വണ്ണിച്ചതെങ്കിലും എത്രയോ നൂററാണ്ടുകൾ പഴക്കംചെന്ന ഒരു പാരമ്പര്യമാണദ്ദേഹത്തിൻെറ മുമ്പിലന്നു പ്രത്യക്ഷപ്പെട്ടതു്. സമുദ്രത്തിൽനിന്നു ചീററലും വാൾക്കിലുക്കവും പരിചയടിയും പ്രകടമാകുമ്പോൾ പ്രശാന്തിയും സമാധാനവും കലുക്കമില്ലായ്മയും സുസ്ഥിര ഭാവവുമാണ് മലയാളത്തിൻെറ മലകളിൽ പ്രത്യക്ഷപ്പെടുന്നതു്.

പച്ചപിടിച്ച ഭൂഭാഗങ്ങളും കളകളം പാടി അവയുടെ നടുവിലൂടെ പാഞ്ഞുപോകുന്ന കാട്ടാറുകളും സമൃദ്ധിതുറന്നു വെക്കുന്ന നെൽപ്പാടങ്ങളും അമൃതവാഹികളായ തെങ്ങിൻ തോപ്പുകളും ഇവിടെ അനേകമനേകം കലാകാരന്മാരെയും കവിതകളെയും സൃഷ്ടിക്കുന്നു. ജന്മഭൂമിയുടെ അന്തസ്സിന്റെയും അഭിമാനത്തിന്റെയും നേക്കു ആരുടെയെങ്കിലും ഒരു ചൂണ്ടുവിരൽ കണ്ടാൽ സഹിക്കാത്ത നൂറുനൂറു വീര സന്തതികൾ ഇവിടെ ജനിച്ചു. ഈ മണ്ണിൽനിന്നു ഉദിച്ചുയന്ന അദ്വൈതപ്രകാശത്തിനു വിശ്വത്തിന്റെ കണ്ണുകൾ തുറക്കാൻ കഴിഞ്ഞു. ശ്രീശങ്കരഭഗവൽപാദർ അദ്വൈത വേദാന്തംകൊണ്ടും പ്രഭാകരമിശ്രൻ പൂർവ്വമീമാംസകൊണ്ടും ശക്തിഭദ്രൻ നാടകംകൊണ്ടും വാസുദേവഭട്ടതിരി യമകംകൊണ്ടും വില്വമംഗലം സ്തോത്രംകൊണ്ടും തലക്കുളത്തൂർ ഭട്ടതിരി ജ്യോതിഷംകൊണ്ടും ഓരോ വമ്പിച്ച അനുയായി മണ്ഡലത്തോടുകൂടി ഈ പുണ്യഭൂമിയെ ആരാധിച്ചു.

---



ഓത്തന്മാർ മഠത്തിലെ വിദ്യാർത്ഥികൾ.



തിരുനാവായ ശിവക്ഷേത്രം-പുഴക്കടവിൽ നിന്നുള്ള കാഴ്ച.
(പേജ് 25)



തിരുനാവായ മുകുന്ദക്ഷേത്രം.          (പേജ് 3൨)



ബ്രഹ്മാവിന്റെ ക്ഷേത്രം.          (പേജ് 33)

## മാമാങ്കവും ബ്രാഹ്മണരും

### രണ്ട്

കേരളത്തിലെ ആദിവാസികളാരായിരുന്നു, അവരെ വിടെനിന്നുവന്നു ? എന്നെല്ലാമുള്ള ചോദ്യങ്ങളുടെ ഉത്തരം കാലത്തിന്റെ വിദൂരതയിൽ ഇപ്പോഴും മറഞ്ഞുതന്നെ കിടക്കുകയാണ്. ചരിത്രകാരന്മാരുടെ അനുമാനം ഇപ്പോഴും അനുമാനമായിത്തന്നെയിരിക്കുന്നു. "പടൈപ്പു കാലംതൊട്ടെ" ഇവിടെ ആദിചേരവംശമുണ്ടായിരുന്നു വെന്നാണ് ചില തമിഴ്ഗ്രന്ഥങ്ങളിൽ കാണുന്നതു്. 'മെഗസ്തനീസി'ന്റെ അഭിപ്രായം കേരളത്തിലെ പൂർവ്വ നിവാസികൾ 'ചാർമി'യെന്ന ഒരു വർഗ്ഗമായിരുന്നു വെന്നാണ്. ഒരു കാലം ചാർമികൾ നല്ല പ്രാബല്യ ത്തിൽ കഴിഞ്ഞിരുന്നുവെന്നും കേരളത്തിലെ ഉല്പന്നങ്ങൾ

വിദേശങ്ങളിലേക്ക് ആദ്യമായി കയററിയയച്ചതിവരായി രുന്നുവെന്നുമാണ് അദ്ദേഹരേഖപ്പെടുത്തീട്ടുള്ളതു്. കാടായി ജനവാസമില്ലാതെ കിടന്ന കേരളത്തിൽ ആദ്യമായി മനുഷ്യരെ കടിപാപ്പിച്ചതു് പരശുരാമനാണെന്നും ആ ആദ്യവാസികഠം ഉത്തരഭാരതത്തിൽനിന്നു അദ്ദേഹം കൊണ്ടുവന്ന ബ്രാഹ്മണരായിരുന്നുവെന്നുമുള്ള അഭിപ്രായം പണ്ടേക്കപണ്ടേ ഇവിടെ ഊന്നിപ്പിടിച്ചതായിക്കാണാം. കൊച്ചിയിലെ കാടന്മാർ, തിരുവിതാംകൂറിലെ ഊരാളി കഠം, മലബാറിലെ പണിയർ മുതലായവർ ചാർമിവർഗ്ഗത്തിനു മുമ്പുതന്നെ ഇവിടെ ഉണ്ടായിരുന്നുവെന്ന അഭിപ്രായത്തിനും പ്രാബല്യമുണ്ടു്. ചരിത്രാതീതകാലത്തു് എന്തു കാരണത്താലോ നശിച്ചുപോയ ഒരു ജാതിക്കാരുടെ എല്ലുകളും മൺപാത്രങ്ങളുമാണു് "മുനിയറകളിൽ" പ്രത്യക്ഷപ്പെടുന്നതെന്നും ആ നശിച്ച വിഭാഗത്തെത്തുടന്നു പെരുമന്മാരാണിവിടെയുണ്ടായിരുന്നതെന്നും മെഗസ്തനീസിന്നഭിപ്രായമുണ്ടു്. ആദ്യകാലങ്ങളിൽ കാട്ടിൽത്തന്നെ താമസിച്ചിരുന്നവരും നാഗോപാസകരുമായിരുന്ന ദ്രാവിഡവിഭാഗത്തിൽപെട്ട നായന്മാർ (നാഗന്മാർ) ഇവിടുത്തെ ഓരോ സ്ഥാനത്തും തറകളെന്നു പറയപ്പെടുന്ന സങ്കേതങ്ങളിൽ പാത്തുവന്നിരുന്നുവെന്നും ഭാരതയുദ്ധത്തിൽ പാണ്ഡവപക്ഷത്തിൽ സാത്യകിയുടെ സൈന്യത്തിൽ ചേന്നു കേരളഭടന്മാർ യുദ്ധംചെയ്തിരുന്നുവെന്നും മഹാഭാരതത്തിൽ കാണുന്നതു് ഈ കൂട്ടരായിക്കൂടായ്കയില്ല.

കഞ്ചിക്കുട്ടൻ തമ്പുരാന്റെ അഭിപ്രായമിതാണ്.

"സപ്രാത്ഥനം നാഗസമച്ചചെയ്യ–
മിപ്രാകൃതദ്രാവിഡനായർവർഗ്ഗം
വിപ്രാഗമത്തിനു പെരുത്തുമുമ്പും
സ്വപ്രാഭവംകാട്ടിയിരുന്നപോലും."

ഏതായാലും പിന്നീട്ടുണ്ടായ വിപ്രാഗമത്തെ ചെറുത്തുനില്പ്പും കാഷികവൃത്തിയും നാഗാരാധനയുമായി കഴിയുകയും ചെയ്ത നാഗന്മാരിൽനിന്നാണ് മലയാളിയുടെ ചരിത്രമാരംഭിക്കുന്നതെന്ന പക്ഷം ചരിത്രകാരന്മാർ അടിസ്ഥാനപരമായിത്തന്നെ സ്വീകരിച്ചിട്ടുണ്ട്. ആ പഴയ കാലംതൊട്ട് ഇന്നോളമുണ്ടായ ഏതേതു പരിവത്തനംകൊണ്ടും മാഞ്ഞുമറഞ്ഞുപോകാതെ മലയാളിയുടെ മഹാമുദ്രകളായി നിലകൊള്ളുന്ന കാള, കലപ്പ, കഷ്കൻ എന്നിവയോടു സാദൃശ്യം വഹിക്കുന്ന പല ചിത്രങ്ങളും ഈജിപ്തിലെ പിരമിഡ്സുകളുടെ ഉൾഭിത്തികളിലും ശവപ്പെട്ടികളിലും കാണാം. ഈ സാദൃശ്യത്തെ തുലനം ചെയ്തുകൊണ്ട് ആദികാലങ്ങളിൽ കേരളത്തിൽ കുടിയേറിപ്പാർത്തിരുന്നവരിൽ ഒരു വിഭാഗം ഈജിപ്തിൽനിന്നായിരിക്കണമെന്നും ചിലക്കഭിപ്രായമുണ്ട്.

നായന്മാർ കേരളത്തിലണ്ടുന്നിങ്ങോളം ഉറച്ചുനിന്നുകൊണ്ട് എതിരാളികളെ ഇവിടെനിന്നും ആട്ടിയോടിച്ചിരുന്നുവെന്നതിനു പക്ഷാന്തരമില്ല. അവരുടെ പ്രാബ

ല്യത്തെതുടന്നു 'ആദിവാസികൾ' മലയോരങ്ങളിലേക്ക് മാറി പാപ്പ്റാപ്പിക്കയും മലവഴിയായി നാട്ടിന്നു വരുന്ന അക്രമങ്ങൾ നീക്കം ചെയ്യാൻ നിയുക്തരാവുകയും ചെയ്തു. ഇവരുടെയിടയിൽ ആദ്യം കേരളത്തിനുണ്ടായതായി പറയപ്പെടുന്ന ഗ്രാമപ്പഞ്ചായത്തുരീതികളും സംഘടനവും തലവനെ ദൈവികമായി തിരഞ്ഞെടുക്കുന്ന പതിവും കാണാം. മലപ്പലയർ, കാടർ, കാണിക്കാർ, കൊച്ചുവേലർ, മലയരയർ, പണ്ടാരം, മലവേടർ, കുറിച്ചിയർ എന്നിങ്ങിനെ കാട്ടിൽ കഴിയുന്ന കൂട്ടരുടെ ഇടയിലെല്ലാം ഈ ഭരണരീതിയും വിശ്വാസങ്ങളും നിലനിന്നുവരുന്നുണ്ട്. സംഘത്തലവനാണു ഇന്നും അവരുടെ രക്ഷാപുരുഷൻ. പഴശ്ശിരാജാവിന്റെ അഭിമാനികളായ കുറിച്ചിയപ്പടയും മണ്ണാക്കാട്ടിന്നടുത്തുവെച്ചു ഏറ്റാൾപ്പാടിന്നു നേരിടേണ്ടിവന്ന വള്ളുവക്കോനാതിരിയുടെ ചെറുമക്കളും മറവുമായ ഈ വിഭാഗക്കാർ കേരളത്തിലങ്ങുന്നിങ്ങോളം കാട്ടുപ്രദേശങ്ങളിലും മറവുമായി ഇപ്പോഴും ചിന്നിക്കിടക്കുന്നുണ്ടു്. ഇപ്പോഴും കണക്കിലും മനുഷ്യപരിഗണനകളിലൊന്നിലും തന്നെ പെടാതെ കാട്ടാനകളുടെയും മറവും സന്തതസഹചാരികളായി പുലന്നു വരുന്ന മലമുത്തന്മാർ എന്ന ഒരു വിഭാഗക്കാരെ ഏറനാട്—വള്ളുവനാട്ടു് താലൂക്കുകളുടെ കിഴക്കൻ കാട്ടുകളിൽ കാണാം. ഇവരെല്ലാമായിരിക്കാം മെഗസ്തനീസു് പറയുന്ന ചാർമിവട്ക്കാരെന്നു വന്നുകൂടായ്കയില്ല.

ഉത്തരഭാരതത്തിൽ ആധിപത്യവും വികാസവും നേടിയ ആര്യബ്രാഹ്മണരിലൊരുവിഭാഗം ഗുജറാത്തും മഹാരാഷ്ട്രവും കടന്നു കേരളത്തിലും എത്തിച്ചേർന്നു. മനോഹരമായ ഈ ഭൂമിയിൽ പ്രവേശിച്ചുവെങ്കിലും ആദ്യഘട്ടത്തിൽ അവർക്കിവിടെ നിലയുറപ്പിക്കാൻ കഴിഞ്ഞില്ല. 'നായന്മാരുടെ അടിയും സർപ്പങ്ങളുടെ കടിയും' അവർക്ക് സഹിക്കാൻ കഴിയാതായി. അങ്ങിനെ, ആദ്യത്തെ സംഘം കേരളം വിട്ടുപോകാൻ നിർബ്ബന്ധിതരായി. അധികകാലം കഴിയുന്നതിന്നുമുമ്പു കൂടുതൽ സംഖ്യാബലത്തോടുകൂടി മറ്റൊരു സംഘം ബ്രാഹ്മണർ വീണ്ടും കേരളത്തിലെത്തി. നയതന്ത്രശാലികളായ അവർ എതിർത്തുനില്ക്കാതെ നായന്മാരുമായിണങ്ങിക്കഴിയാൻ വേണ്ട മാർഗ്ഗങ്ങളാണ് ആദ്യമായാരാഞ്ഞതു്. നാഗഫണച്ഛായയിൽ മുൻകുടുമ്മ കെട്ടാനും സർപ്പക്കാവുകളിൽ ആരാധനനടത്താനും ചില ഭാഗങ്ങളിൽ നായന്മാരുടെ ഇടയിലെ മരുമക്കത്തായ രീതിപോലും അംഗീകരിക്കാനുംഅവർമടിച്ചില്ല. പയ്യന്നൂർ ഗ്രാമത്തിലെ 'അമ്മോൻ'മാർ മരുമക്കത്തായമംഗീകരിച്ച ആദ്യത്തെ ബ്രാഹ്മണരാണ്. ഇവർ തൃക്കാരിയൂരാണ് തങ്ങളുടെ കേന്ദ്രമാക്കിയതു്. അമ്മോൻമാർ തെക്കൻഭാഗങ്ങളിലെ ചാത്തിരനമ്പികളെപ്പോലെ ആയുധവിദ്യയഭ്യസിച്ച പടയാളികൾ കൂടിയായിരുന്നു.

പരിഷ്കൃതനിലയിലുള്ള പ്രജായത്തഭരണമാണ് അന്നു കേരളത്തിലുണ്ടായിരുന്നതു്. തറക്കൂട്ടം, ദേശക്കൂട്ടം,

നാട്ടുകൂട്ടം, പെരുംകൂട്ടം എന്നിങ്ങിനെ നാട്ടിൽ എല്ലാ വിഭാഗത്തിൻെറയും പ്രാതിനിധ്യത്തോടുകൂടിയുള്ള കൂട്ടങ്ങളാണ് അന്നുണ്ടായിരുന്നതു്. ഈ കൂട്ടങ്ങളുടെ പ്രാതിനിധ്യത്തിൽ തിരഞ്ഞെടുക്കപ്പെടുന്നവരും ദേശപ്രതിനിധികളും ചേർന്നുകൊണ്ടുള്ള പെരുംകൂട്ടത്തിൽനിന്നും രണ്ടു രക്ഷാപുരുഷന്മാരെ തിരഞ്ഞെടുത്തു് മൂന്നുകൊല്ലത്തേക്കു് ഭരണഭാരം അവരെയേല്പിക്കുന്നു. ഭരണത്തിൽ വൈകല്യം കണ്ടാൽ മേൽപറഞ്ഞ കൂട്ടങ്ങളും ചേർന്നു രക്ഷാപുരുഷന്മാരെക്കൊണ്ടു അതു് തീർപ്പിക്കുന്നു. അതവർക്കു് സാധിച്ചില്ലെന്നുവന്നാൽ വീണ്ടും പ്രാപ്തരായവരെ തിരഞ്ഞെടുക്കും. ഈ രീതി നാട്ടിൽ ശാന്തിയും സമാധാനവും നിലനിർത്താൻ തികച്ചും ഉപകരിച്ചു. പുതിയ കുടിപാർപ്പുകാരായ ബ്രാഹ്മണർ ഒരു ചുരുങ്ങിയ കാലയളവിന്നകം തങ്ങളും നല്ലവരാണെന്ന പൊതുഅഭിപ്രായം സമർത്ഥമായ നിലയിൽ സൃഷ്ടിച്ചു. കൂടുതൽ പരിഷ്കൃതാശയരും ദൈവികവും ആത്മീയവുമായ കാര്യങ്ങളിൽ അഭേദ്യബന്ധമുള്ളവരുമാണവരെന്നു പരക്കെ സമ്മതിക്കപ്പെടാൻ അധികനാളും വേണ്ടിവന്നില്ല. അങ്ങിനെ നാട്ടുകാരുടെ പ്രീതിക്കും ബഹുമാനത്തിനും അർഹരായതോടുകൂടി പ്രബലന്മാരെന്നറിയപ്പെടുന്ന പല ഉയർന്ന കുടുംബങ്ങളിലും പുരോഹിതപദവി നേടാനും ദൈവികകാര്യങ്ങളുടെ ഉപദേശകരാകാനും അവർക്കു സാധിച്ചു. തുടർന്നു

കൊണ്ടു പ്രസ്തുത ബന്ധം കുറെക്കൂടി മുന്നോട്ടുപോയി കുടുംബങ്ങളിൽ വിവാഹബന്ധംതന്നെ ഉറപ്പിക്കാനും കേരളീയർക്ക് ഒഴിച്ചുകൂടാത്ത വിഭാഗമായിത്തീരാനും അവർക്ക് വിഷമമുണ്ടായില്ല.

ക്രമത്തിൽ രക്ഷാപുരുഷന്മാരെ തിരഞ്ഞെടുക്കുന്ന കാര്യത്തിലും ബ്രാഹ്മണർക്ക് പങ്കാളികളാവാൻ കഴിഞ്ഞു. ഭരണത്തലവന്മാർ രണ്ടിൽനിന്നു അഞ്ചായി മൂമ്മൂന്നു കൊല്ലത്തേക്ക് ബ്രാഹ്മണരിൽനിന്നു രണ്ടുപേരും നായന്മാരിൽനിന്നു 12 കൊല്ലത്തേക്കു ഒരാളുമെന്ന ഒരു തിരഞ്ഞെടുപ്പുവ്യവസ്ഥ അംഗീകരിക്കപ്പെട്ടു. മൂമ്മൂന്നു കൊല്ലം കൂടുമ്പോഴും മാറുന്നവരെക്കാളും 12 കൊല്ലം കൂടുമ്പോഴും മാത്രം മാറുന്ന ആൾക്കാണ് മുഖ്യപദവി. മാറുവുള്ളവർ ഇടക്കിടെ മാറിമാറിഞ്ഞുവരികയാണ്. പ്രധാന രക്ഷാധികാരിപദവി എങ്ങിനെയും തങ്ങൾക്കു തന്നെ ലഭിക്കുന്നുമുണ്ട്. ഈ ചിന്തയോടുകൂടി നായന്മാർ ആ വ്യവസ്ഥയംഗീകരിച്ചു. മൂമ്മൂന്നു കൊല്ലം കൂടുമ്പോൾ ഭരണസ്ഥാനമൊഴിയുന്ന ബ്രാഹ്മണർക്കു ആഢ്യത്വവും മറവുമായി ചില പ്രത്യേകപദവിയും സൌജന്യങ്ങളും ഏള്പ്പെടുത്തപ്പെട്ടു. തങ്ങളിൽ പ്രധാനികളെല്ലാം മാറി മാറി ഭരണത്തിൽ പ്രവേശിക്കുന്നതുകൊണ്ട് ബഹുജനങ്ങളിൽ സ്വാധീനതയും അധികാരവും ചെലുത്താനും ഭരണപരിചയം നേടാനും കഴിയുമെന്നതായിരുന്നു മൂമ്മൂന്നു കൊല്ലത്തേക്കുള്ള പദവി സമ്മതിക്കാൻ ബ്രാഹ്മണർക്ക് പ്രധാനമായും പ്രേരകമായത്.

തൃക്കണ്ണാമതിലകത്തുവെച്ചാണ് ആദ്യമായി ഈ തീർപ്പും വ്യവസ്ഥയും അംഗീകരിക്കപ്പെട്ടത്. പിന്നീടതു തിരുനാവായയിലേക്കു മാററി. പ്രധാന തീരുമാനങ്ങളുടെ സമയമായാൽ തിരുനാവായ മണൽപ്പുറത്തു നാട്ടുകൂട്ടം വിളിച്ചുകൂട്ടിവന്നു. രക്ഷാപുരുഷനെ തിരഞ്ഞെടുക്കാൻ 12 കൊല്ലത്തിലൊരിക്കൽ കൂടുന്ന യോഗസ്ഥാനം തിരുനാവായയായി തീർച്ചപ്പെടുത്തപ്പെട്ടു. നായന്മാർക്കു ആദ്യമേ ഉണ്ടായിരുന്ന തറകളും അവയോടനുബന്ധിച്ച കാവുകളും ദേവതകളും മുമ്പുള്ള നിലയിലും കവിഞ്ഞ ആരാധന കേന്ദ്രങ്ങളായി. തങ്ങൾക്ക് പ്രത്യേകിച്ച് ആരാധനാസ്ഥാനങ്ങൾ വേണമെന്ന നിലയിൽ ബ്രാഹ്മണർ പല ഭാഗങ്ങളിലും അമ്പലങ്ങൾ സ്ഥാപിച്ചു. പല ഭാഗങ്ങളിലും കാടു വെട്ടിത്തെളിയിച്ചു. പാടങ്ങളും പറമ്പുകളും വർദ്ധിച്ചു വർദ്ധിച്ചു വന്നു.

ആയുധവിദ്യയഭ്യസിക്കുന്നതു പോരാളികളോ ആഭിജാത്യക്കാരവോ ആയി ആദ്യം കണക്കാക്കിയ ബ്രാഹ്മണർക്കു ഭരണസ്ഥാനങ്ങളിൽ പ്രവേശം ലഭിച്ചതോടെ പയററുമുറ പഠിക്കണമെന്നഭിപ്രായമായി. അതിലേക്ക് ആദ്യമായി മുന്നോട്ടുവന്നതു 12 കുടുംബക്കാരായിരുന്നു. ഒന്നാമതായി അങ്ങിനെ ശസ്ത്രവിദ്യയഭ്യസിച്ച ആ 12 കുടുംബക്കാർ 'ചാത്തിരനമ്പിക'ളെന്നപേരിൽ അറിയപ്പെട്ടു. ഇടപ്പള്ളി നമ്പ്യാതിരി, വെങ്ങനാട്ടു നമ്പ്യാതിരി, തനി

ത്തലപണ്ടാല, പുന്നത്തൂർ നമ്പിടി, തലയൂർ മൂസ്സത്ത്, പിലാന്തോളിൽ മൂസ്സത്ത്, ചോഴത്ത് എളയത്ത്, അഴിമണ്ണ മൂസ്സത്ത്, കല്ലുക്കാട്ടിളയത്ത്, പൊന്നിനിലത്തുമൂപ്പിൽ ഈ പന്ത്രണ്ടു കുടുംബക്കാരാണ് പ്രസ്തുത ചാത്തിരനമ്പികൾ. രക്ഷാപുരുഷന്മാരോടുകൂടിയുള്ള തളിയാതിരി ഭരണകാലമെന്നു വ്യവഹരിച്ചുവരുന്നത്. ഈ കാലഘട്ടത്തെയാണ്.

ആദ്യകാലങ്ങളിൽ ബ്രാഹ്മണർ ഇവിടെ കുടിയേറിപ്പാർത്തപ്പോൾ അവരുടെ സ്ത്രീകളെ അത്രയൊന്നും കൊണ്ടുവന്നിരുന്നില്ല. അതിനാലായിരിക്കാം, കുടുംബത്തിൽ മൂപ്പൻമാത്രം കല്യാണം കഴിച്ചാൽ മതിയെന്ന ഒരു തീരുമാനം അവരുടെയിടയിൽ നടപ്പിൽ വന്നത്. തുടർന്നുകൊണ്ടു മററു ജാതിക്കാരെ കല്യാണം കഴിക്കാൻ ബ്രാഹ്മണർക്കവകാശമുണ്ടാക്കാനാണവർ ശ്രമിച്ചത്. അവരുടെ ശ്രമം പൂർണ്ണമായും വിജയിച്ചു. നാലുവർണ്ണങ്ങളിൽനിന്നും ബ്രാഹ്മണർക്കു വിവാഹംചെയ്യാമെന്നവർസ്മൃതിയുദ്ധരിച്ചുകൊണ്ടു സ്ഥാപിച്ചു. തങ്ങളുടെ സ്വത്ത് നശിക്കാതിരിക്കാനും ആധിപത്യം എല്ലാ ഭാഗത്തുമുറപ്പിക്കാനും അവർക്കു സാധിച്ചത് ഈ വഴിക്കാണ്. രാജാക്കന്മാർ, ഇടപ്രഭുക്കന്മാർ മുതലായ എല്ലാ ഉയർന്ന കുടുംബങ്ങളിലും അവർ കല്യാണംവഴിക്ക് ബന്ധം സ്ഥാപിച്ചു.

ബ്രാഹ്മണമുന്നേററം കാലക്രമത്തിൽ പരമാവധിയെത്തി. അവർ സ്ഥാപിച്ച ക്ഷേത്രങ്ങളോരോന്നിൻെറ

പേരിലും പലവിധത്തിലും സ്വത്തുകൾ വർദ്ധിച്ചു. പണ്ടാര വകയായി പിടിച്ചടക്കപ്പെട്ടുന്നവക; പാടില്ലാത്തതു് പിടിച്ചെടുക്കേണ്ടിവരുന്നവക; പ്രാർത്ഥനവക എന്നിങ്ങിനെ പല തരത്തിലും ക്ഷേത്രങ്ങളിൽ സ്വത്തുവർദ്ധിച്ചു. ഭരണരംഗത്തു സാധിക്കുന്നതിലുമുപരി നാട്ടുകാര്യങ്ങൾ മുഖേന അവർക്കു് സാധ്യതവർദ്ധിച്ചു. അടിയാരും കുടിയാരും അവർ പറയുന്നതു് സത്യവും വിധിക്കുന്നതു് ന്യായവുമായി കൊട്ടിഘോഷിച്ചു. ഗ്രാമക്ഷേത്രം, ദേശക്ഷേത്രം, ഗൃഹക്ഷേത്രം എന്നിങ്ങിനെ മൂന്നു തരത്തിൽ അന്നു ക്ഷേത്രങ്ങൾ തരംതിരിക്കപ്പെട്ടിരുന്നു. ഗൃഹക്ഷേത്രം അതാതു ഗൃഹക്കാർക്കും ദേശക്ഷേത്രം ദേശക്കാർക്കും ഗ്രാമക്ഷേത്രം ഗ്രാമക്കാർക്കാകെയുമായിട്ടുള്ളതാണെങ്കിലും അവയിലോരോന്നിലും ബ്രാഹ്മണർക്കു പ്രത്യേകമായ അവകാശാധികാരങ്ങളും മേധാവിത്വവുമുണ്ടായിരുന്നു. ഗ്രാമക്ഷേത്രവും ദേശക്ഷേത്രവും പ്രത്യേകിച്ചും നാട്ടുകാരുടെ രക്ഷാകേന്ദ്രങ്ങളാക്കാനക്കാലത്തു കഴിഞ്ഞു. ദേശത്തിലോ ഗ്രാമത്തിലോ ആർക്കെങ്കിലും പെട്ടെന്നുള്ള ധനനാശമോ ആപത്തോ വന്നാൽ അവയിലെ ക്ഷേത്രസ്വത്തുകളോ ധനമോ കൊടുത്തു് അത്തരക്കാരെ രക്ഷപ്പെടുത്താൻ അന്നു പ്രത്യേക വ്യവസ്ഥയുണ്ടായിരുന്നു. പുരുഷന്മാർ മാത്രമല്ല ആദ്യകാലങ്ങളിൽ സ്ത്രീകളും പയററുമുറകളഭ്യസിച്ച സൈനികരായിരുന്നുവെന്നാണു് ജൈമിനീ

ഭാരതത്തിൽ പറയുന്നതു്. ഓരോ നാട്ടിലും ഓരോ പ്രത്യേക അടവുകളെന്ന നിലയിൽ കേരളത്തിന്റെ ആയുധപ്രയോഗമുറകളിൽ അന്നു ആകെ 18 അടവുകളാണുണ്ടായിരുന്നതു്. ഈ 18 അടവും പഠിച്ചാൽ മാത്രമേ ഒരാൾ പൂർണ്ണനായ ഒരു പടയാളിയാവുകയുള്ളു. അട്ടക്കനാടായ മലയാളം 160 കാതം തെൻതല വടതല യെന്നിങ്ങിനെ പപ്പാതിയാക്കി, പാതിയൊന്നിൽ നാടൊമ്പതും നാടൊന്നിൽ നാലു ചേരിയും ചേരിയ്ക്കു് നാലു കോട്ടം കോടിനു നാലു തറയും തറക്കു നൂറവീട്ടു മായി ക്രമപ്പെടുത്തി. പതിനെട്ടായി കേരളം ഭാഗിച്ചു ഓരോ നാട്ടിലും ഓരോ സംഘമുണ്ടാക്കി ഓരോ സംഘത്തിന്നും പ്രത്യേക ഭരണാധികാരം നല്കി. എല്ലാ സംഘങ്ങളുമൊത്തു് തിരുനാവായ മേളിച്ച് അവിടെവെച്ചായിരുന്നു രക്ഷാപുരുഷനെ തിരഞ്ഞെടുത്തിരുന്നതു്. ഓരോ സംഘവും അഷ്ടവൈദ്യന്മാരും ഭട്ടതിരികളും പരിഷപ്രമാണിയും പണിക്കന്മാരും കളരിപ്പണിക്കന്മാരും മററ മായി നിപുണമായ ഒരു ഭരണകൂടമാണന്നുണ്ടായിരുന്നതു്.

ക്രമത്തിൽ ബ്രാഹ്മണൻ എല്ലാ ജാതിക്കാരിലും വെച്ചു യോഗ്യത തികഞ്ഞ ആളാണെന്ന നില അംഗീകൃതമായി. അവരുടെ ബുദ്ധിയാണു് രാജ്യത്തിലെ എല്ലാ കാര്യങ്ങളുടെയും ശക്തികേന്ദ്രമെന്നതിൽനിന്നാണു് ഈ

ബഹുജനവിശ്വാസം മുളയെടുത്തതു്. മററു സമുദായങ്ങളിൽ നടക്കുന്ന മംഗളകർമ്മങ്ങളെല്ലാം ബ്രാഹ്മണരുടെ ആശിസ്സോടുകൂടിയായാലേ ഈശ്വരാധീനമുള്ളവയാകയുള്ളുവെന്നവിശ്വാസം വളർന്നുവന്നു. മററാരെ കൊന്നാലുമില്ലാത്തത്ര പാപം ബ്രാഹ്മണരെ കൊന്നാലുണ്ടെന്നു വിധിക്കപ്പെട്ടു. 'വിഷം ഒരാളെ മാത്രമേ നശിപ്പിക്കൂ. ബ്രഹ്മസ്വം പുത്രപൌത്രന്മാരുടെ നാശത്തിന്നു കാരണമാണെ'ന്നവിശ്വാസം ബ്രഹ്മസ്വത്തിന്നു് ഒന്നാന്തരം വേലിയായി. അവരുടെ സ്വത്തു തൊട്ടാൽ-അവരുടെ കോപത്തിന്നു പാത്രമായാൽ—തറവാട്ടു് നശിക്കുമെന്ന ആശയം സാർവ്വത്രികമായി പടൎന്നു പന്തലിച്ചു. വലിയ വലിയ കുടുംബങ്ങളിലെല്ലാമുള്ള ബ്രാഹ്മണസന്താനങ്ങളും 'സംബന്ധ'ങ്ങളും ഈ വിശ്വാസങ്ങളെ അരക്കിട്ടുറപ്പിച്ചു. എവിടെ ചെന്നാലും ബ്രാഹ്മണന്നു ബ്രാഹ്മണമുറയനുസരിച്ചു് ഭക്ഷണവും മാന്യതയും ലഭിച്ചു. ക്ഷേത്രങ്ങളിൽ പലതിലും ഒരു മാസം, നാല്പത്തെട്ടു ദിവസം എന്നും മററുമുള്ളതോതിൽ അവൎക്കു സദ്യയും ഊട്ടുകളും മററും വ്യവസ്ഥ ചെയ്യപ്പെട്ടു. ക്ഷേത്രങ്ങളിലെ ശാന്തിക്കാരനും ഉടമസ്ഥനും ബ്രാഹ്മണനാകയാൽ ദേവൻ പ്രസാദിക്കണമെങ്കിൽ പൂജാരി തൃപ്തിപ്പെടണമെന്നു വന്നു. ഏകാദശി, പ്രദോഷം, അമാവാസി, അഷ്ടമി, ഷഷ്ഠി, ശനി, തിങ്കൾ, അശ്വതി, കാൎത്തിക എന്നിങ്ങിനെ സകല തിഥികളും

നക്ഷത്രങ്ങളും ആഴ്ചകളും ഒരു തരത്തിലല്ലെങ്കിൽ മററൊരു തരത്തിൽ ബ്രാഹ്മണരെ ഊട്ടാനും ദക്ഷിണ കൊടുക്കാനും കാൽകഴകിക്കാനുമുള്ള "വിശേഷ"ദിവസങ്ങളായി മാറി. അമ്പലംതോറും ഉത്സവവും ഉത്സവദിവസം മുഴവൻ പ്രത്യേകസദ്യയും (ബ്രാഹ്മണർക്കുമാത്രം) ദൈവികചടങ്ങുകളായി. ഭൌതികരംഗത്തെന്നതിലുമുപരി ആത്മീയ രംഗങ്ങളിൽ ബ്രാഹ്മണർ അധിപതികളായി. വേദം, ദർശനം, ഉപനിഷത്തു്, ശാസ്ത്രം, പുരാണം, ഇതിഹാസം, മീമാംസ എന്നിവയെല്ലാം അവരെ കൂടുതൽക്കൂടുതൽ സഹായിച്ചു. ഇവയോരോന്നും മററു വർണ്ണക്കാർക്കുതൊട്ടുകൂടാത്ത വിഷയമായി.

ഭരണസ്ഥാനത്തു ജനപ്രതിനിധികൾ പലരുമുണ്ടായിരുന്നുവെങ്കിലും തളിയാതിരിമാർ പറയുന്നതു് കേൾക്കാനും അവർ ചെയ്യുന്ന ഏതിലും സഹകരിക്കാനും രക്ഷാപുരുഷനും മററും തയ്യാറാകേണ്ടിവന്നു. രക്ഷാപുരുഷൻ സ്ഥാനമേല്ക്കുമ്പോൾ "ബ്രാഹ്മണരേയും പശുക്കളേയും രക്ഷിച്ചു രാജ്യം ഭരിക്കാ"നുള്ള പ്രതിജ്ഞയാണെടുത്തിരുന്നതു്. കർമ്മകുശലരും സമർത്ഥരുമായ ബ്രാഹ്മണർ തങ്ങളുടെ അഭിവൃദ്ധി ഒരു വിധത്തിലും ഉണ്ടാകാതിരിക്കാൻ അവർ സകല രംഗങ്ങളിലും പ്രത്യേകം

നിഷ്ക്കർഷ ചെലുത്തി. ജനപ്രീതിക്കു മറെറാരു കാരണം കൂടിയുണ്ടായി. ബ്രാഹ്മണർ ഏതു കാര്യവും ഈശ്വര നാമത്തിലാണ് ചെയ്തതു്. വിശ്വാസികളായ നാട്ടുകാരുടെ മനഃശ്ശാസ്ത്രത്തിൻെറ ആഴംകണ്ട ബ്രാഹ്മണർ സകലകാര്യങ്ങളും അങ്ങിനെ വിശുദ്ധമായ നിലക്കാണ് ഒപ്പിച്ചുമാറിയതു്. ഇങ്ങിനെ വ്യവസ്ഥാപിതമായ ഒരു ഭരണത്തിൽ വളരെ കാലത്തോളം കേരളം മിക്കവാറും സംതൃപ്തമായ ഒരവസ്ഥയിൽത്തന്നെ കഴിഞ്ഞു.

---

# മാമാങ്കവും തിരുനാവായയും

## മൂന്ന്

മാമാങ്കത്തിന്റെ ആഗമനത്തെപ്പററി പലരും പല തരത്തിലുള്ള അഭിപ്രായങ്ങളും പ്രകടിപ്പിച്ചതായികാണാം. ഭാരതത്തിലെ പ്രധാനനദികളുടെ സംഗമസ്ഥാനങ്ങളായ യമുന, ഗംഗ, ഗോദാവരി മുതലായ പുണ്യതീർത്ഥങ്ങളും പന്ത്രണ്ടിലും പന്ത്രണ്ടുവർഷം കൂടുമ്പോളും ഭാരതവാസികളാകമാനം ഒത്തുചേർന്നാഘോഷിക്കുന്ന മഹാമേളകളിൽ ഊഴപ്രകാരം ഒന്നു തിരുനാവായവെച്ചും നടത്തിവന്നിരുന്നതായും മാഘമാസത്തിലെ മഹാമകത്തുന്നാളും നടക്കുന്ന ആ മഹോത്സവം മാമാങ്കമായി പരിണമിച്ചതായും പറഞ്ഞുകേട്ടിട്ടുണ്ട്. മാമാങ്കദിവസം ഉത്തരകാശിയിലെ ഗംഗ തിരുനാവായയിൽ പ്രവഹിക്കുന്നുവെന്നാണ്

സങ്കല്പം. ഡെൽറ്റനദിയുടെ ഉത്ഭവസ്ഥാനത്തിന്നു തൊട്ട് ശുക്തിമതിയെന്ന രാജധാനിയോടുകൂടി ചേദിരാജ്യം സ്ഥിതിചെയ്തിരുന്നു. ചേദിരാജാക്കന്മാർ 24 ദിവസത്തെ ഇന്ദ്രധ്വജപൂജ നടത്തി. ഇന്ദ്രധ്വജപൂജ മാമാങ്കാഘോഷ മായി പരിണമിച്ചു. ആണ്ടുതോറുമുണ്ടായ ഈ വൈജ യന്തീപൂജയെ കേരളീയർ പന്ത്രണ്ടുകൊല്ലത്തിലൊരിക്കൽ എന്ന നിലയിൽ അംഗീകരിച്ചാഘോഷിക്കാൻ തുടങ്ങി. ചോഴരാജ്യ തലസ്ഥാനമായിരുന്ന 'പുകാറി'ൽ ഈ ഉത്സവം കൊല്ലംതോറും നടത്തിവന്നതായി ചിലപ്പതി കാരത്തിന്റെ 'പുക്കാർഖണ്ഡ'ത്തിൽ വിവരിച്ചിട്ടുണ്ട്. കുംഭമാസത്തിൽ കർക്കടകവ്യാഴം ഒത്തുചേരുന്ന ശുഭ സമയം തിരുനാവായയിൽകൂടി ഒഴുകുന്ന ഗംഗാതീർത്ഥ മെടുത്തു അഭിഷേകം നടത്തുന്നതു് പരമപവിത്രകാര്യ മായിട്ടാണ് കണക്കാക്കപ്പെട്ടുവന്നതു്. ഈ വിശ്വാസ മനസ്സരിച്ചാണ് ബ്രാഹ്മണ മേധാവിത്വകാലങ്ങളിൽ പെരുങ്കൂട്ടം ഒത്തുചേന്നു തിരുനാവാമണൽപ്പുറത്തുവെച്ചു 12 കൊല്ലത്തിലൊരിക്കൽ സിദ്ധിക്കുന്ന ആ ശുഭമുഹൂർത്ത ത്തിൽ തീർത്ഥമെടുത്തു്, തിരഞ്ഞെടുത്ത രക്ഷാപുരുഷനെ അഭിഷേചിച്ചുവന്നതു്. ഈ അഭിഷേകകമ്മം നിർവ്വഹി ച്ചിരുന്നതു് ചൊവ്വരക്കൂററിൽ പ്രധാനിയായ ആഴ്‌വാ ഞ്ചേരി തമ്പ്രാക്കളും കല്പകഞ്ചേരി പ്രധാനിയുമായിരുന്നു. "ബ്രാഹ്മണരേയും പശുക്കളേയും രക്ഷിച്ചു നാമെന്ന

നിലയിൽ രാജ്യം ഭരിക്കു"എന്ന അർത്ഥത്തിൽ ഒരു മാമൂൽ വാചകമുച്ചരിച്ച് തമ്പ്രാക്കളോ കല്പകഞ്ചേരിയോ വാൾ കൊടുക്കുന്നു. വാൾ കയ്യിൽ കിട്ടുന്നതോടുകൂടി ഇന്നിന്ന തരത്തിലെല്ലാം ചെയ്ത് രാജ്യം ഭരിച്ചുകൊള്ളാമെന്നു രക്ഷാപുരുഷൻ മഹാസദസ്സുമുമ്പാകെ ദൈവം സാക്ഷിയായി സത്യം ചെയ്യുന്നു. ഈ ചടങ്ങാണ് ക്രമത്തിൽ മാമാങ്കമെന്നപേരിൽ വ്യവഹരിച്ചുവന്നത്. 12 വർഷത്തിലൊരിക്കൽ മാമാങ്കം നടത്തുന്നതോടുകൂടി ഭരണം പുതുക്കപ്പെടുകയും അതുവരെയുണ്ടായിരുന്ന ഭൂമി കയ്യശാവകാശം അവസാനിച്ചതായി കണക്കാക്കി പുതുക്കുകയും ചെയ്തിരുന്നു. എല്ലാ ഉദ്യോഗങ്ങളും കരാറുകളും നാടുവാഴി, ദേശവാഴി മുതലായ രാജപ്രതിനിധികൾ തമ്മിലുള്ള ഉടമ്പടികളുമെല്ലാം 12 കൊല്ലം കഴിഞ്ഞാൽ റദ്ദാക്കപ്പെട്ടിരുന്നു. 12 കൊല്ലമെന്നത് കയ്യശാവകാശങ്ങളെസംബന്ധിച്ചേടത്തോളം അതിർത്തി കുറിക്കുന്ന ഒരു കാലഘട്ടമായി ഇന്നും രേഖകളിൽ നിലനില്ക്കുന്നുണ്ട്.

ബ്രാഹ്മണവാഴ്ചക്കുശേഷം പെരുമാളവരോധം നടത്തപ്പെട്ടതും ഇതേപേരിൽത്തന്നെയുള്ള ഒരു മഹോത്സവമായി പ്രഖ്യാതമായി. ദീർഘകാലത്തെ പെരുമാൾ വാഴ്ചക്കുശേഷം വള്ളുവക്കോനാതിരിയും പിന്നീട് സാമൂതിരിയും മാമാങ്കമാഘോഷിച്ചു. ഉത്തരഭാരതത്തിൽനിന്നും കേരളത്തിലെത്തിയ ബ്രാഹ്മണസംഘ

ത്തിൻെറ നേതാവായ പരശുരാമൻ തിരുനാവായവെച്ച് നാട്ടുകാരെ മുഴുവൻ വിളിച്ചുകൂട്ടി ഒരു പെരുംകൂട്ടം നടത്തി ഭരണാധിപനെ നിശ്ചയിച്ച ആദ്യത്തെ കേരളഭരണോത്സവമാണ് മാമാങ്കമെന്നും ഒരുപക്ഷമുള്ളതായിക്കാണുന്നു. അതിനെ അനുകരിച്ചാണ് പിന്നീട് ഒരു വ്യാഴവട്ടക്കാലമായ 12 വർഷത്തിലൊരിക്കൽ അതാവർത്തിക്കപ്പെട്ടതെന്നാണ് പ്രസ്തുത പക്ഷക്കാർ സിദ്ധാന്തിക്കുന്നത്. ഈ അഭിപ്രായങ്ങൾക്കെല്ലാം പുറമെ ബി. സി. 360ൽ കൊടുങ്ങല്ലൂരിൽ അശോകസ്തൂപം സ്ഥാപിക്കപ്പെട്ടുവെന്നും ഈ സ്തൂപസ്ഥാപന മഹോത്സവമെന്ന നിലക്കാണ് മാമാങ്കമാരംഭിച്ചതെന്നുമാണ് ജൂതചരിത്രകാരനായ മോസസ്സ് ഡിപൈവ പറയുന്നത്. പെരുമാൾ വാഴ്ച്ചക്കുമുമ്പ്, ബുദ്ധദേവൻെറ ജന്മദിനാഘോഷമെന്ന നിലക്കാണ് മാമാങ്കമാരംഭിക്കപ്പെട്ടതെന്നും ചില തമിഴ ഗ്രന്ഥങ്ങളിൽ സൂചിപ്പിച്ചതായി കാണുന്നുണ്ട്.

രാജാക്കന്മാർ ദേവാംശമാണെന്നും അവരെ ജരാനരകൾക്കോ അശക്തതാവസ്ഥക്കോ വിധേയരാക്കരുതെന്നുമുള്ള ഒരു വിശ്വാസം പൌരാണികമായ അപരിഷ്കൃത കാലങ്ങളിൽ പല രാജ്യങ്ങളിലും നിലനിന്നുവന്നതായി കാണാം. ഈ വിശ്വാസമനുസരിച്ച് ഏതാനും കാലത്തിനകം ഭരണത്തിൽനിന്നും ഭരണാധിപനെ പിന്തിരിപ്പിച്ച് ആത്മഹത്യ ചെയ്യിക്കയോ വെട്ടിക്കൊല്ലുകയോ

ചെയ്യുകയെന്നതു് ജനങ്ങളുടെ ഇടയിൽ ആ കാലങ്ങളിൽ നടപ്പുണ്ടായിരുന്നു. "കോംഗോനദിയുടെ മേലെ ഭാഗത്തു "കബൻഗാ"നാട്ടിലും സുളുക്കളുടെ ഇടയിലും ഈജിപ്തിലും റോമിലും ആഫ്രിക്കയിലുമെന്നുവേണ്ട പല രാജ്യങ്ങളിലും ഈ രീതി നടത്തപ്പെട്ടിരുന്നതായിട്ടാണു് ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നതു്. ഈ യാഗാത്മ്യങ്ങളെപ്പററി "ഗോൾഡൻബോ" എന്ന തന്റെ പുസ്തകത്തിൽ മി. ഫ്രേസർ വിശദമായി വിവരണം കൊടുത്തതായിക്കാണാം.

ഈ സമ്പ്രദായം മററല്ലാ ഭാഗങ്ങളിലുമെന്നപോലെ കേരളത്തിലും നടപ്പുണ്ടായിരുന്നുവെന്നാണു് മി. "എല്ലിറെക്കസ്" തന്റെ 'പണ്ടത്തെ ആളുകൾ' എന്ന പുസ്തകത്തിൽ ചൂണ്ടിക്കാട്ടുന്നതു്. "മലയാളരാജ്യത്തിൽ പണ്ടു് സ്റ്റൈററവകകാര്യങ്ങൾ 12 കൊല്ലത്തിന്റെ അവസാനത്തിൽ ഒരു രാജാവു് അയാളുടെ പിൻവാഴ്ച്ചക്കാരനെ പ്രജകൾക്കു് കാട്ടിക്കൊടുക്കുകയും അതിനുശേഷം തന്നെത്താൻ കുത്തിമരിക്കയും ചെയ്യുന്നു"വെന്നാണദ്ദേഹം രേഖപ്പെടുത്തീട്ടുള്ളതു്.

"രാജാവു് തന്നത്താൻ തന്റെ ശേഷക്രിയകളെല്ലാം നടത്തിയശേഷം ഏററവും വലിയ സ്റ്റേററുദ്യോഗസ്ഥന്മാരുടെ അകമ്പടിയോടുകൂടി കടൽക്കരയിലേക്കു പോയി വിശേഷവസ്ത്രങ്ങളെല്ലാം അഴിച്ചുവെച്ചു് ഒരു കിടക്കയിലിരിക്കുന്നു. നിശ്ചിതസമയം അദ്ദേഹത്തിന്റെ കഴുത്തു വെട്ടാൻ നിയമിതരായവർ മുങ്ങിക്കുളിച്ചു് പുണ്യാഹ

ത്താൽ ശൂദ്രരായി ബ്രാഹ്മണരിൽനിന്നു കട്ടാരവും വാളും വാങ്ങി രാജാവിൻെറ കാവൽക്കാരെ ആദ്യം വെട്ടി ക്കൊന്നു് അവസാനം രാജാവിൻെറ കഥ കഴിക്കുന്നു" ഈ സമ്പ്രദായം സാമൂതിരി രാജാക്കന്മാർ ആദ്യകാലങ്ങ ളിൽ അനുഷ്ഠിച്ചിരുന്നുവത്രെ. പന്ത്രണ്ടുകൊല്ലം ഭരിച്ചു കഴിഞ്ഞാൽ നാട്ടുകാരെയെല്ലാം വിളിച്ചുകൂട്ടി അവക്ക് സദ്യ നല്കി അവരുടെ മദ്ധ്യത്തിൽ ഒരു നിശ്ചിത സ്ഥാനത്തു ചെന്നുനിന്നു് ആദ്യം ചെവി, പിന്നീടു് മൂക്കു് എന്നിങ്ങിനെ എല്ലാ അവയവങ്ങളും അറുത്തു തന്നത്താൻ കഴുത്തുവെട്ടി മരിക്കുക അന്നു പതിവായിരുന്നുവെന്നാണു് പറയപ്പെടുന്നതു്. ഈ രീതി കാലക്രമത്തിൽ മാറി. ഭരിക്കുന്ന ആണ്ടു 12 വഷം തികഞ്ഞാൽ തിരുനാവായ യിൽ ലോകരെ മുഴുവൻ വിളിച്ചുകൂട്ടി കൂട്ടത്തിൽ ആരെ ങ്കിലുമുണ്ടെങ്കിൽ തന്നെ വന്നു വെട്ടിക്കൊന്നുകൊള്ളാൻ സമ്മതിക്കയും അയാളെ കീഴ്പെടുത്തിക്കൊല്ലുന്നവക്ക പിന്നീടു് രാജ്യാധികാരം ലഭിക്കയും ചെയ്യുകയെന്ന ഒരു നിയമം നടപ്പിൽ വന്നു. ആ രീതി തുടന്നുവന്നതാണു് മാമാങ്കമെന്നും, ചാവേറും മററും ആത്മബലിയപ്പിക്കേ ണ്ടിവന്നതും വള്ളുവക്കോനാതിരിമാരിൽ ചിലർ മണി ത്തറക്കൽ സാമൂതിരിയുടെ കൈകൊണ്ടു കൊല്ലപ്പെട്ടതും മററും ആ അംഗീകൃതനിയമമനുസരിച്ചാണെന്നും ചരിത്ര കാരന്മാർ പറയുന്നുണ്ടു്. അവസാനത്തെ രീതി പെരു

മാക്കന്മാക്ക ശക്തി വൎദ്ധിച്ചശേഷം അവർ നടപ്പാക്കിയ താണെന്നാണ് ശ്രീ കെ. ആർ. കൃഷ്ണമേനോൻ അഭിപ്രായപ്പെട്ടിട്ടുള്ളത്. സ്വയം അവയവങ്ങളും അവസാനം ശിരസ്സും വെട്ടിമരിക്കുന്ന രാജാക്കന്മാരുടെ ചരിത്രങ്ങൾ "മലയാളത്തിൻേറയും കിഴക്കൻ ആഫ്രിക്കയുടെയും ഒരു വിവരണ"ത്തിൽ പ്രസിദ്ധ സഞ്ചാരിയായ "ബർബോസ"യാണ് വിശദീകരിച്ചിട്ടുള്ളത്.

ഇങ്ങിനെ വിവിധാഭിപ്രായങ്ങൾ മാമാങ്കത്തെ സംബന്ധിച്ച പറയപ്പെടുന്നുണ്ടെങ്കിലും ഒന്നുതീച്ച്യാണ്. കേരളത്തിൻെറ മുഴുവൻ പ്രാതിനിദ്ധ്യത്തോടുകൂടി കേരളത്തിൻെറ ഭാഗധേയമാകെ നിൎണ്ണയിച്ച ഒരു മഹത്തായ രാഷ്ട്രീയോത്സവമായി മാമാങ്കം അനേകന്യൂററാണ്ടുകൾ നടന്നുവന്നു. അതിമഹത്തായ ഒരു സംസ്കാരവും പാരമ്പൎയ്യവും മാമാങ്കമഹോത്സവം കേരളത്തിന്നു സംഭാവന ചെയ്തു. ഈ കാലത്തുപോലും പഴക്കംതട്ടി ജീൎണ്ണിച്ചു പോയെന്ന ആവലാതിക്ക് വകനല്ലാത്ത സുന്ദരമായ ഒരു പ്രജായത്തസിദ്ധാന്തം വാത്തെടുക്കാൻ മാമാങ്കത്തിലൂടെയാണ് മലയാളികൾ സാധിച്ചത്. ഇതിനുംപുറമെ കേരളത്തിലെ പണ്ഡിതന്മാർ മുഴുവനും കലാകാരന്മാർ മുഴുവനും വീരന്മാർ മുഴുവനും മാമാങ്കത്തിൽവെച്ചാണ് തങ്ങളുടെ കഴിവുകൾക്ക പൂൎണ്ണരൂപമിട്ടത്. ആലത്തൂർ വടശ്ശേരി പരമേശ്വരൻ നമ്പൂതിരി 55 കൊല്ലക്കാലം രാത്രികാലങ്ങളിൽ

തിരുനാവാമണൽപ്പുറത്തു് മലന്നുകിടന്നു നടത്തിയ നക്ഷത്രനിരീക്ഷണങ്ങളുടെ ആകത്തുകയായ ദൃഗ്ഗണിത പദ്ധതി ക്രി. പി. 682ൽ തിരുനാവായ വെച്ചുചേൎന്ന ഒരു മാമാങ്കോത്സവത്തിലാണു് കേരളീയർ അംഗീകരിച്ചതു്. ഓരോ കാലങ്ങളിൽ അതാതു ഘട്ടത്തിനനുസരിച്ച് മററെല്ലാററിനും സംഭവിക്കുന്നപോലെ പല രൂപഭേദവും മാമാങ്കത്തിനും സംഭവിച്ചുവെങ്കിലും അത്തരം ഏതു സംഭവങ്ങൾക്കുമുപരിയായി കേരളത്തിന്റെ പൂൎവ്വകാല മഹിമകൾ മുഴുവനും ഒത്തിണങ്ങിയ ഒരു മഹത്തായ രാഷ്ട്രീയോത്സവമാണു് മാമാങ്കമെന്നു തെളിഞ്ഞുകാണാം.

കേരളത്തിൽ പ്രജായത്തഭരണത്തെ താലോലിച്ചു വളൎത്താനും അഹിംസയുടെ ആരാധനാക്ഷേത്രമായുയരാനും സാധിച്ച പുണ്യപ്രദേശമാണു് തിരുനാവായ. മഹത്തായ കലാക്ഷേത്രമായും വീരന്മാരുടെ പൌരുഷ പരീക്ഷണരംഗമായും ഭക്തന്മാരുടെ ആരാധനാകേന്ദ്രമായും തിരുനാവായ പരിലസിച്ചു. ഒരു കാലം മുപ്പത്താറായിരം ബ്രാഹ്മണരുടെയും അതിലെത്രയോ അധികം സംഖ്യവരുന്ന ഇതരവിഭാഗങ്ങളുടെയും സമ്മേളനരംഗമായിത്തീരാനും ലോകത്തെങ്ങുമുള്ള കോടികോടി ബുദ്ധമതാനുയായികളെ ആകൎഷിക്കാനും തിരുനാവായ മണൽപ്പുറത്തിനു ഭാഗ്യമുണ്ടായി. ആദികാലങ്ങളിൽ ദക്ഷിണ ഗംഗയെന്നപേർ വഹിച്ചുകൊണ്ടാണു് ഭാരതപ്പുഴ

കഴകിയതു്. ഭാരതവാസികളാകമാനം ഒത്തുചേേന്ന മാമാങ്ക സ്നാനം നടത്താനെത്തുന്ന ഭാരതപ്പുഴ തിരുനാവായയായി പരിണമിക്കുന്നേടത്തു പലതുകൊണ്ടും പ്രാധാന്യമുണ്ടു്. നവയോഗികളാൽ പ്രതിഷ്ഠിതമായ നാവാമുകുന്ദക്ഷേത്രം വടക്കുഭാഗത്തും ശൈവരുടെ 274 തിരുപ്പതികളിലൊന്നായ ശിവക്ഷേത്രവും തൊട്ട കിഴക്കുവശത്തായി ബ്രഹ്മാവിന്റെ ക്ഷേത്രവും തെക്കുവശത്തുമായി നടുവിൽക്കൂടി മന്ദമന്ദം ഒഴുകി സമുദ്രത്തിനു നേക്കുപോകുന്ന നിളാനദി ഏതു കാഴ്ചക്കാരന്റെ ഹൃദയത്തിലും ഒരു മായാത്ത മനോഹരസ്വപ്നമായി നിലനില്ക്കും.

രണ്ടുഭാഗത്തും പരന്നുകിടക്കുന്ന പാടങ്ങളുംഇടക്കിടെ വൃക്ഷനിബിഡങ്ങളായ പച്ചക്കുന്നുകളും അങ്ങിങ്ങായി കാണപ്പെടുന്ന ഗ്രാമസങ്കേതങ്ങളും ഈ പുണ്യനദിയുടെ മനോഹാരിതക്കു മാററുകൂട്ടുന്നു.

ഗംഗാ സമാനോദകാ ച
സ്നാനമാത്രേണപാവിനീ
ഭാരതാഖ്യാനദീസേയം...............എന്നും മററും

മഹാത്മാവായ വില്വമംഗലം ഈ പുണ്യതീത്ഥത്തെപ്പററി പുകഴ്ത്തിപ്പാടി. നിളാനദിയുടെ തെക്കേതീരത്തുള്ള കാത്തന്നൂർമഠത്തിൽനിന്നും നൂററാണ്ടുകൾക്കുമുമ്പ് കേരളത്തിന്റെ പാണ്ഡിത്യത്തിന്റെ ശബ്ദം ആകാശത്തിൽ അലച്ചുയന്നു. പ്രാഭാകരമീമാംസ,വ്യാകരണം, ഭട്ടമീമാംസ വേദാന്തം, ദശ്നങ്ങൾ, വേദങ്ങൾ, പുരാണങ്ങൾ, ഉപ

നിഷ്ഫളങ്ങളും മുതലായവയോരോന്നും ഈ പുണ്യതീർത്ഥക്കരയിൽനിന്നു മുഴങ്ങിക്കേട്ടു. പച്ചക്കുട നിവർത്തിപ്പിടിച്ചുകൊണ്ടു ശിവക്ഷേത്രത്തിനുമുമ്പിൽ നിവർന്നുനില്ക്കുന്ന ആ പഴക്കംചെന്ന അരയാൽത്തറമേലിരുന്നു ഭട്ടതിരിമാർ പുരാണപാരായണം നടത്തുന്നതും സായാഹ്നം പൊൻപട്ടുവിരിച്ച വെണ്മണൽത്തിട്ടിൽ നൂറുനൂറുപേർ ജിജ്ഞാസയും ഭക്തിയും നിറഞ്ഞ ഹൃദയത്തോടെ കണ്ണീരണിഞ്ഞുകൊണ്ടു അതുകേട്ടുനില്ക്കുന്നതുമായ ദൃശ്യം ഈ മണൽത്തിട്ടിലെ ഓരോ മണൽത്തരിയും എന്നെന്നും ഓർമ്മിക്കുന്നുണ്ട്. തിരുനാവായ ക്ഷേത്രസന്നിധിയിലിരുന്നുകൊണ്ട് പണ്ഡിതവരേണ്യന്മാരും മഹാകവികളും കലാകാരന്മാരും ശാസ്ത്രീയമായ ചർച്ച നടത്തുന്നതും രക്ഷാപുരുഷന്മാരുമായി ആ ശാസ്ത്രങ്ങളും ഭരണവും ഒന്നിച്ചിണങ്ങുന്നതെങ്ങിനെയെന്നു വിശദീകരണം നടത്തുന്നതുമായ ദൃശ്യം കേരളീയൻെറ ഹൃദയത്തിൽ എന്നെന്നും കുളിർമവീശി പരിലസിക്കുകയാണ്.

ത്രിമൂർത്തികളുടെ മദ്ധ്യത്തിൽക്കൂടി അനന്തമായ ലോകജീവിതമെന്നപോലെ പൂർണ്ണതയുടെനേർക്കു മന്ദമന്ദം ഒഴുകിപ്പോകുന്ന നിളാനദി ആരെയും രോമാഞ്ചമണിയിക്കുന്ന ഒരപൂർവ്വദൃശ്യമാണ്. ഇവിടെയെത്തി ശ്രാദ്ധമൂട്ടിയാൽ കാശിഗംഗയിൽ പിതൃതർപ്പണം നടത്തിയ ഫലമാണെന്നാണ് ഹിന്ദുക്കൾ വിശ്വസിക്കുന്നതു്. ചില പ്രത്യേക വാവുദിവസങ്ങളിൽ അകലെയുള്ള പ്രദേശങ്ങ



മേപ്പത്തൂർ പറമ്പ് (പേജ് 35)



ഓത്തന്മാർ മഠം (പേജ് 41)



തൃപ്രങ്ങോട്ട ശിവപാദം (പേജ് 44)



തൃപ്രങ്ങോട്ട ശിവക്ഷേത്രം (പേജ് 47)

ളിൽനിന്നെല്ലാമായി പതിനായിരക്കണക്കിൽ ആളുകൾ ഈ മഹാനദിയിൽ പിതൃതർപ്പണത്തിനെത്തിച്ചേരുന്നു.

കസ്മൈചിദ്വിശ്വസൃഷ്ടിസ്ഥിതിവിലയപരി
ക്രീഡനോദ്യന്മഹിമ്നേ
ശ്രീനാവാക്ഷേത്രധാമ്നേ മഹിതനവ
യതീന്ദ്രാർച്ച്യമാനായധാമ്നേ
കശ്ചേഗോവിന്ദനാമ്നേ ഗളിതവനമാ
ലാഢ്യഭാമ്നേ നമോസ്തു
ധ്വസ്തസ്വാത്താധിഭ്രമ്നേ പ്രണതസുരശിരോ
രത്നദീപ്താംഘ്രിസീമ്നേ.

എന്ന പദ്യരത്നം കാഴ്ചവെച്ച് തിരുനാവായ മുകുന്ദ മൂർത്തിയെ സ്തുതിച്ചുകൊണ്ടുനില്ക്കുന്ന മേല്പത്തൂർ നാരായണ ഭട്ടതിരി ഈ നടയിൽ നില്ക്കുന്നതു് നമ്മുടെ സ്മരണയിൽ വ്യക്തമായി കാണാൻ കഴിയുന്നു. തിരുനാവായനിന്നും ഒന്നൊന്നരനാഴികമാത്രം അകലെയുള്ള ചന്ദനക്കാവിലെ സ്വഗൃഹത്തിൽനിന്നും എല്ലാ ദിവസവും ഭട്ടതിരിപ്പാട് മുകുന്ദദർശനത്തിനെത്തിച്ചേർന്നിരുന്നു. തിരുനാവായ ശിവ ക്ഷേത്രത്തിൽ ഭജിച്ചുകൊണ്ടിരിക്കേ സമയം വന്നപ്പോൾ മാർക്കണ്ഡേയനെ കൊണ്ടുപോകാൻ അന്തകൻ വന്നു വെന്നും ഭയപ്പെട്ടോടിയ മാർക്കണ്ഡേയൻ രണ്ടുമൂന്നുനാഴിക യകലെയുള്ള തൃപ്പങ്ങോട്ടെത്തിയപ്പോൾ മുന്നോട്ടോടാൻ തടസ്ഥമായിനിന്ന അരയാൽ പിളർന്നു വഴികൊടുത്തുവെ ന്നും മറ്റുമായ അനേകം പഴങ്കഥകൾ തിരുനാവായയുമായി

ബന്ധപ്പെടുത്തി പഴയവർ പറയുന്നതായി കേൾക്കാം. തൃപ്പറങ്ങോട്ടു പൊന്തിവന്ന ശിവലിംഗത്തെ കെട്ടിപ്പിടിച്ച് അഭയം തേടിയ ആ മുനിബാലനെ കുരുക്കിട്ട പിടിച്ച അന്തകനെ പരമശിവൻ ശൂലംകൊണ്ടു കുത്തിക്കൊന്നതും നിണമണിഞ്ഞ ശൂലം തെക്കുള്ള കുളത്തിൽ കഴുകിയതും ആ കുളം ചോരക്കുളമായതും ഇന്നും പഴഞ്ചൊല്ലായി ഈ ഭാഗങ്ങളിൽ കേൾക്കാം. തിരുനാവായിൽനിന്നും അടുത്തായി സ്ഥിതിചെയ്യുന്ന ചമ്രവട്ടം അഴിമുഖത്തയ്യപ്പക്ഷേത്രവും തൃക്കണ്ടിയൂർ മഹാദേവക്ഷേത്രവും പൌരാണികകാലം മുതൽ ആയിരമായിരം ആരാധകരുടെ ശക്തിസങ്കേതങ്ങളായി പരിലസിക്കുന്നു. സഹ്യാദ്രിയിൽ നിന്നിറങ്ങി പത്തെഴുപതുനാഴിക സഞ്ചരിച്ച് ഇവിടെയെത്തുന്ന ഭാരതപ്പുഴ ഏററവും അടുത്തുകഴിഞ്ഞസമുദ്രത്തെ വീക്ഷിച്ച ആനന്ദം കൊള്ളുന്നു. മഹാകവി തിരുനാവായയെ സ്മരിക്കുന്നതു് നോക്കുക.

"ഈ മണൽത്തിട്ടിൽച്ചവിട്ടുന്നതിൻമുമ്പു
നാമിതിന്നൊന്നുനമോവാകമോതുക........
പേരാളുമീനിലം പണ്ടുകണ്ടിട്ടുള്ള–
പേരാർ വിചാരമന്ദീകൃതോത്സാഹയായ്
സഞ്ചരിച്ചീടുന്നു, നാനാവികാരങ്ങൾ
നെഞ്ചകത്തോരോ തിരയിളക്കീടവേ........
ഹീരപ്പതക്കം ധരണി,ക്കുരകല്ല
വീരരത്നങ്ങൾക്കു, കണ്ണിനോചന്ദ്രിക;
കോമളക്ഷൌമവിരിപ്പു, ചെന്താമര
ത്താർ മകൾക്കുന്നു നടനത്തിനിസ്ഥലം."

അങ്ങിനെ നൂറനൂറചരിത്രങ്ങളുറങ്ങുന്ന ഈ മണൽത്തിട്ടിലെത്തുന്നതോട്ടുകൂടി നാം ഏതോ ഒരനുഭൂതിവിശേഷത്തിലേക്ക തന്നത്താനറിയാതെ ഉയന്നുപോകുകയാണ്. തിരുനാവായയിൽ വിദേശങ്ങളിൽനിന്നും വിവിധസാധനങ്ങളും വഹിച്ചുകൊണ്ടു തോണികളും കപ്പലുകളും വന്നിരുന്നതായി ചരിത്രം ഘോഷിക്കുന്നു. ഈ പുഴയുടെ മദ്ധ്യത്തിൽ തോണിനിരത്തി അതിൽ പ്രത്യേക കൊട്ടാരമുണ്ടാക്കി അതിൽ ഇരുന്നുകൊണ്ടാണ് ഒരിക്കൽ മാടമഹീശൻ മാമാങ്കം കണ്ടതു്. "മാടപ്രഭുനിളയിൽത്തോണിമേൽ മുദാ വാടാതെ കണ്ടുതൻ മാടമുയത്തിനാൻ" എന്നാണ് ഒരു മാമാങ്കപ്പാട്ടുകാരൻ പാടുന്നതു്. പൂഴിപ്പരപ്പിലും പുഴയുടെ ഇരുകരയിലും തിങ്ങിവിങ്ങുന്ന ജനതയുടെ മുമ്പിൽവെച്ചു ചാവേർവീരന്മാർ തങ്ങളുടെ നാട്ടിന്റെ മാനം കാക്കാൻ ആത്മാപ്പണത്തിനെത്തിനില്ക്കുന്ന ദൃശ്യം നമ്മെ പുളകമണിയിക്കുന്നു. പെരുമാക്കന്മാരും വള്ളവക്കോനാതിരിയും തുടന്നുകൊണ്ടു സാമൂതിരിയും കേരളത്തിന്റെ അധീശത്വം പ്രഖ്യാപിച്ചുകൊണ്ടു നിലപാടു നിന്ന മണിത്തറയും ചാവേർവീരന്മാരെ ആനതട്ടിയിട്ട മണിക്കിണറും തിരുനാവായയുടെ തീരഭൂമിയിൽ സ്ഥിതി ചെയ്യുന്നു. ഈ അദ്ധ്യായമവസാനിക്കുന്നതിൻമുമ്പ് ഒരിക്കൽക്കൂടി മഹാകവിയോടൊപ്പം "ഈ മണൽത്തിട്ടിൽ ചവിട്ടുന്നതിൻമുമ്പു നാമിതിന്നൊന്നു നമോവാകമോതുക."

## മാമാങ്കവും ബുദ്ധമതവും

### നാല്

ക്രി. മു. 250നുമുമ്പുതന്നെ കേരളത്തിൽ ബുദ്ധമതം പ്രചരിച്ചിരുന്നു. 256ലെ 'ഗിർനാർശാസന'മെന്നപേരി ലറിയപ്പെടുന്ന ഒരു ശിലാലിഖിതത്തിൽ കേരളത്തിൽ മൃഗങ്ങൾക്കും മനുഷ്യർക്കും വേണ്ട ചികിത്സാസൌകര്യ ങ്ങളും മററും പ്രിയദർശി (അശോകൻ) രാജാവ് ഏർപ്പെടു ത്തിയതായി പറയുന്നു. ക്രമത്തിൽ തെക്കെ കൊല്ലത്തി നടുത്ത ഭാഗങ്ങളിലെ ആളുകൾ തൊണ്ണൂററഞ്ചുശതമാനവും ബുദ്ധമതം സ്വീകരിച്ചു. തമിഴിലെ പഞ്ചമഹാ കാവ്യങ്ങളിലൊന്നായ ചിലപ്പതികാരത്തിലും മററും കേരള ത്തിലെ ബുദ്ധമതവളർച്ചയെപ്പററി പ്രതിപാദിച്ചിരിക്കുന്ന തായിക്കാണാം. പെരുമാക്കന്മാരിൽ ഒന്നുരണ്ടുപേർ

(പള്ളിബാണപ്പെരുമാളും ഇളങ്കോവടികളും) ബുദ്ധമതാവലംബികളായിരുന്നു. പെരുമാക്കന്മാരിൽ നെടുഞ്ചേരനാതന്റെ ആശ്രിതനായിരുന്നകോവലൻമനോഹരമായ ഒരു ബുദ്ധചൈത്യം പണിയിച്ചു. "ചെങ്കുട്ടവപ്പെരുമാളുടെ സഹോദരനായ ഇളങ്കോവടികളുടെ നേതൃത്വത്തിൽ തൃക്കണാമതിലകത്തു ഒരു വമ്പിച്ച ബുദ്ധമതസർവ്വകലാശാല തന്നെ നടത്തപ്പെട്ടിരുന്നു. ആ കലാശാലയിലെ വിദ്വൽസദസ്സിൽ ശാസ്ത്രീയ ചർച്ചകൾക്കും മററും വമ്പിച്ച ഏർപ്പാടുകളുണ്ടായിരുന്നു."

ഏഴാം നൂററാണ്ടിന്റെ ആരംഭത്തിൽ പ്രസിദ്ധ ചൈനായാത്രക്കാരനായ ഹ്യൂയെൻസാങ്ങ് തന്റെ ബുദ്ധഭാരതത്തിന്റെ ഭൂപടത്തിൽ കേരളത്തെ ഉൾപ്പെടുത്തിയിരിക്കുന്നു. ബി. സി. മൂന്നാം നൂററാണ്ടിൽ നാല്പത്തേഴു ബുദ്ധദേവാലയങ്ങളും എണ്ണൂറോളം ബുദ്ധസന്യാസിമഠങ്ങളും നാലായിരത്തോളം ബുദ്ധമതപ്രവർത്തകന്മാരും മലയാളഭൂമിയിലുണ്ടായിരുന്നതായി സിലോണിലെ ബുദ്ധമതഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തീട്ടുണ്ട്. പത്താംനൂററാണ്ടിൽ കേരളം സന്ദർശിച്ച അൽബറൂണിയുടെ വിവരണത്തിൽ മംഗലാപുരം, കൊല്ലം, കൊടുങ്ങല്ലൂർ എന്നിവിടങ്ങളിൽ ബുദ്ധവിഹാരങ്ങളുള്ളതായി പറഞ്ഞിരിക്കുന്നു. പതിനഞ്ചും പതിനാറും നൂററാണ്ടുവരെ ബുദ്ധമതത്തിന്റെ പ്രബലമായ പാടുകൾ കേരളത്തിൽ പല ഭാഗങ്ങ

ളിലുമുണ്ടായിരുന്നുവെന്നാണ് ചരിത്രഗവേഷകനായ സി. വി. കുഞ്ഞുരാമൻ അഭിപ്രായപ്പെടുന്നത്. കേരളത്തിൽ—പ്രത്യേകിച്ചും തിരുവിതാംകൂർ ഭാഗങ്ങളിൽ—പലേടങ്ങളിൽനിന്നുമായി ലഭിച്ചിട്ടുള്ള ബുദ്ധവിഗ്രഹങ്ങളും മരുത്വാമലയിലേയും മററും വിഹാരങ്ങളും ഗുഹാമണ്ഡപാദികളും പഴയകാലത്തു കേരളത്തിൽ ദൃഢമൂലമായി നിലനിന്നുവന്ന ബുദ്ധമത പ്രാബല്യത്തിലേക്ക നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. കേരളത്തിലെ അഴിമുഖങ്ങളിലും വന്നമാർഗ്ഗങ്ങളിലുമായി കാണുന്ന 24 ശാസ്താപ്രതിഷ്ഠകൾ, മിക്ക ഹിന്ദുക്ഷേത്രങ്ങളിലും ഉപപ്രതിഷ്ഠകളായിക്കാണപ്പെടുന്നു. ശാസ്താവിഗ്രഹങ്ങൾ, അയ്യപ്പക്ഷേത്രങ്ങൾ എന്നിവയെല്ലാം ഇവിടത്തെ ബുദ്ധമതപ്രാബല്യത്തിൻെറ മായാത്ത മുദ്രകളാണ്. ബോധിവൃക്ഷമായ അരയാൽമരത്തെ ഹിന്ദുക്കൾ തങ്ങളുടെ ആരാധനാമൂർത്തിയോളം തന്നെ ബഹുമാനിക്കുന്നു. ഇവിടത്തെ മിക്ക പൌരാണികക്ഷേത്രങ്ങളും ബോധിവൃക്ഷത്തിൻെറ തണലിലാണ് സ്ഥിതിചെയ്യുന്നത്. മിക്ക കേരളീയ ക്ഷേത്രങ്ങളിലേയും ശ്രീകോവിലുകൾ ബുദ്ധവിഹാരത്തിൻെറ മാതൃകപിടിച്ച് ഗജപൃഷ്ഠാകൃതിയിലാണ് പണിതിരിക്കുന്നത്. ആദ്യകാലത്തെ ക്ഷേത്രങ്ങൾ ബുദ്ധമതാനുയായികളായി കേരളത്തിൽ എത്തിച്ചേർന്ന ശില്പികളാണത്രെ പണിതത്. അങ്ങിനെ ഏതേതുവശത്തുടെ

നോക്കിയാലും ഇവിടെ ബുദ്ധമതം സ്ഥിരപ്രതിഷ്ഠനേടി യിരുന്ന ഒരു കാലഘട്ടത്തിൻെറ മായാത്ത പാടുകഠം നിറഞ്ഞിരിക്കുന്നതായിക്കാണാം.

ബ്രാഹ്മണമേധാവിത്വകാലംവരെ ഈ നാട്ടിൽ ബുദ്ധമതം പ്രബലമായി വ്യാപിച്ചിരുന്നതായനുമാനി ക്കാവുന്നതാണ്. അവസാനം ബ്രാഹ്മണരുമായി ഏററു മുട്ടേണ്ടിവരികയും മീമാംസകന്മാരുടെ ജൈത്രയാത്രയോടു കൂടി അതിനു ക്ഷീണം ബാധിക്കുകയും ചെയ്തു. ഇവിടെ എല്ലാ ഭാഗങ്ങളിലും ഉയൎന്നുവന്ന ചൈത്യങ്ങളും മററു മായ ബുദ്ധമതമുദ്രകഠം അടിയോടെ കടപുഴക്കിക്കളയാ നാണ് മീമാംസകന്മാർ ശ്രമിച്ചതു്. ആ ശ്രമം മിക്കവാറും സാധിതപ്രായമായെങ്കിലും ജനഹൃദയങ്ങളിൽനിന്നും ആ മതത്തോടുള്ള ഭക്തിവിശ്വാസങ്ങഠം മാച്ചുകളയാനവൎക്ക എന്തായിട്ടും സാധിച്ചില്ല. അവസാനം അവൎക്ക തങ്ങളുടെ നയം മാറേറണ്ടതായിവന്നു. ബുദ്ധമതത്തിൽ അങ്ങേയററം വിശ്വസിച്ചുകഴിയുന്നവരോടു് എന്നെന്നും പിണങ്ങി നില്ക്കുകയെന്നതിനുപകരം ബുദ്ധിമാന്മാരായ ബ്രാഹ്മണർ ഒരനുരഞ്ജനനയംഅംഗീകരിച്ചു. ബുദ്ധമതവും ഹിന്ദുമതവു മെല്ലാം ഒന്നുതന്നെയാണെന്നാണ് പിന്നീടവർ പ്രചരണ മാരംഭിച്ചതു്. ഈ പ്രചരണപ്രവൎത്തനങ്ങളുടെ ഫലമായി ക്ഷേത്രങ്ങളിൽ ശാസ്താപ്രതിഷ്ഠ, ബോധിവൃക്ഷം മുതലായ വസ്തു് പൂജനീയമായ സ്ഥാനം ലഭിച്ചു.

അമരസിംഹകൃതമായ അമരകോശം കേരളത്തിന്റെ ഒഴിച്ചുകൂടാത്ത ബാലപാഠമായംഗീകരിക്കപ്പെട്ടു. വാഗ്ഭട ന്റെ വൈദ്യശാസ്ത്രം, വരാഹമിഹിരന്റെ ബൃഹജ്ജാതകം, ഹർഷനാടകം, നാഗാനന്ദം എന്നിങ്ങിനെ അനേക മനേകം ഗ്രന്ഥങ്ങൾ സാർവ്വത്രികമായ ബഹുമതിക്കു പാത്രമായി. ഇവയ്ക്കുപുറമെ മണിമേഖല, കുണ്ഡലകേശി, ചിലപ്പതികാരം മുതലായ ഗ്രന്ഥങ്ങളും കേരളത്തിനു ലഭിച്ചതു് ബുദ്ധമതത്തോടു് ഇവിടുത്തുകാർക്കുള്ള ആദരവിന്റെ ഫലമായിട്ടാണ്. രത്നത്രയം മുതലായ പല അനുഷ്ഠാനതത്വങ്ങളും ബ്രാഹ്മണർ ബുദ്ധമതത്തിൽനിന്നു് അന്നു സ്വീകരിച്ചതായിക്കാണാം.

ക്രിസ്തുവർഷാരംഭത്തിനു നാനൂറോളം വർഷങ്ങൾക്കു മുമ്പു് ഒരശോകസ്തൂപം കൊടുങ്ങല്ലൂരിൽ സ്ഥാപിക്കപ്പെട്ടു വെന്നും ആ സ്തൂപസ്ഥാപനമഹോത്സവത്തെത്തുടർന്നാണ് മാമാങ്കം 12 വർഷം കൂടുന്തോറും ആഘോഷിക്കാൻ തുടങ്ങിയതെന്നും ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. ബുദ്ധദേവന്റെ ജന്മോത്സവം കേരളത്തിൽ അതിഗംഭീരമായാഘോഷിക്കപ്പെട്ടിരുന്നുവെന്നും പ്രസ്തുത ആഘോഷം രൂപം മാറി മാമാങ്കമാവുകയാണ് ചെയ്തതെന്നും പറയപ്പെടുന്നുണ്ടു്. ആ കാലങ്ങളിൽ ബുദ്ധമതം നിലവിലുള്ള എല്ലാ രാജ്യങ്ങളിൽനിന്നും ബുദ്ധസന്യാസികളുൾപ്പെടെ ആയിരമായിരം ആളുകൾ കേരളത്തിലെത്തിച്ചേർന്നിരുന്നു

വെന്നാണ് ചില തമിഴ്ഗ്രന്ഥങ്ങൾ പറയുന്നത്. പിന്നീടുവന്ന ബ്രാഹ്മണരും പെരുമാക്കന്മാരും അവരവരുടെ മനോധർമ്മത്തിന്നനുസരിച്ച് മാമാങ്കത്തിൻെറ ആകൃതി മാററി. കൊടുങ്ങല്ലൂരിലെ ബുദ്ധഭിക്ഷുണിയായ കണ്ണകി പൌരോഹിത്യം ശക്തിചെലുത്തിയതോടെ ഹിംസാമൂർത്തിയായ ഭദ്രകാളിയായി. അഹിംസയുടെ ആരാധനാസ്ഥലമായ തിരുനാവായയിലും മററും മനുഷ്യരക്തമൊഴുകുന്ന കൊലനിലം പൊന്തിവന്നു. ആ കാലത്തിന്നു ശേഷം സ്വതന്ത്ര രാജാക്കന്മാർ ഭരണത്തിലെത്തിയതോടെ മാമാങ്കോത്സവത്തിൻെറ രൂപം വീണ്ടും മാറി. എന്നുതന്നെ മാററങ്ങൾ സംഭവിച്ചിട്ടും ബുദ്ധമതം നാട്ടിന്നു സംഭാവന ചെയ്ത ധാർമ്മികബോധവും ബുദ്ധോത്സവമായ മാമാങ്കം നല്കിയ സൽക്കർമ്മപ്രചോദനവും എത്രയോ നൂററാണ്ടുകളുടെ ഘോഷയാത്രകൾ കഴിഞ്ഞശേഷവും ഇവിടെ നിലനിന്നു.

---

# മാമാങ്കം—തളിയാതിരിമാരിൽനിന്നു പെരുമാക്കന്മാരിലേക്ക്

**അഞ്ചു്**

രക്ഷാപുരുഷന്മാരോടുകൂടി വളരെനാളും ആലശീലയില്ലാതെ തുടർന്നുവന്ന തളിയാതിരിഭരണത്തിന്നു് കാലക്രമത്തിൽ ചില അപകടങ്ങളും സംഭവിച്ചു. ഭരണരംഗത്തു പ്രവേശിച്ചവർ മുൻനിശ്ചയമനുസരിച്ചു് ഒഴിഞ്ഞുനില്ക്കയും പുതിയ ആളുകളെ അവിടുത്തേക്കു പ്രവേശിപ്പിക്കുകയും ചെയ്യേണ്ടതിന്നുപകരം സ്ഥാനത്തുതന്നെ ചടഞ്ഞുകൂടാൻ ശ്രമമാരംഭിച്ചു. ഗ്രാമത്തിലും ദേശത്തിലും ഗൃഹത്തിലുമായി നടത്തപ്പെട്ടുവന്ന ക്ഷേത്രങ്ങളിലായിരുന്നു അന്നു സർക്കാർ ഖജാന ഉറപ്പിക്കപ്പെട്ടിരുന്നതു്. അവിടങ്ങളിൽനിന്നും അതു് പൊതുമുതലായി വിട്ടുകൊടു

ക്കുവാൻ തളിയാതിരിമാർക്ക് മനസ്സില്ലാത്ത നില വന്നു ചേർന്നു. പൊതുഭണ്ഡാരത്തിന്നു കനം കുറയാനും ഗൃഹഭണ്ഡാരത്തിന്നു കനം കൂടാനും തുടങ്ങി. വെറും മൂന്നു കൊല്ലത്തെ ഭരണം കഴിയുമ്പൊഴേക്കും തളിയാതിരി വലിയ സ്വത്തുകാരനായി മാറുക സ്വാഭാവികമായി. പന്നിയൂർക്കൂറിലെ സർവ്വാധിപതി കല്ലകഞ്ചേരിത്തമ്പ്രാക്കളും ചൊവ്വരക്കൂറിലെ തലമൂപ്പനായ ആഴ്വാഞ്ചേരിത്തമ്പ്രാക്കളും എന്തോകാരണവശാൽ തമ്മിലിടയാൻ കാരണമായി. കുറുമാത്തൂർ നമ്പൂതിരിപ്പാട് പെരിഞ്ചെല്ലൂർ ഗ്രാമത്തിനും കിരാങ്ങാട്ട നമ്പൂതിരിപ്പാട് പെരുവനത്തും അകവൂര് നമ്പൂതിരിപ്പാട് ഐരാണിക്കുളത്തും തമ്പുരാന്മാരായി പ്രത്യേകാധിപത്യം തന്നെ നടത്താൻ തുടങ്ങി. വാഴുംനമ്പിമാർ നാട്ടിന്റെ നന്മയേക്കാൾ സ്വന്തംനന്മയിൽ ശ്രദ്ധ ചെലുത്തി. സൌകര്യമുള്ളവരെല്ലാം സമ്പാദ്യക്കാരാവാൻ ശ്രമമാരംഭിച്ചു. ചൊവ്വരക്കൂറുകാരും പന്നിയൂർക്കൂറുകാരും തമ്മിൽ മത്സരം ദിവസം കഴിയുന്തോറും ഏറിയേറിവന്നു. നാട്ടിലുള്ള സകലരും ഏതെങ്കിലും ഒരു കൂറിൽ ഉൾപ്പെട്ടു. ഭരണസ്ഥാനത്തുള്ളവർ എന്തായാലും അവിടെനിന്നും ഒഴിയാനൊരുക്കമില്ലെന്ന ഒരു നിലയിലെത്തി. ഭരണപരിചയവും പ്രാപ്തിയും നേടിയവർ ഒഴിഞ്ഞു നില്ക്കുയും പകരം പുതിയ കൂട്ടരെ അവിടുത്തേക്കു കയറുകയും ചെയ്യുന്നതു് പ്രത്യേകിച്ചും നാട്ടിൽ കുഴപ്പം വളർന്നുവന്ന ഈ കാലത്തു ബുദ്ധിശൂന്യമാണെന്നാണവർ വാദിച്ചതു്.

അവർ ഒഴിയാതായപ്പോൾ ആദ്യകാലം നിയമപ്രകാരം ഭരണമൊഴിഞ്ഞവർ പ്രസ്തുത വാദത്തെ കലശലായെതൃക്കാൻ തുടങ്ങി. ഭരണകക്ഷിയുടെ ഭാഗം പിടിച്ചു വാദിക്കാനും ആളുകൾ ഒട്ടും കുറവായിരുന്നില്ല. ബന്ധുക്കളും ഉദ്യോഗസ്ഥന്മാരും മററുമായി നല്ലൊരു വിഭാഗമെന്നനിലയിൽ അവരും അണിനിരന്നു. വാദം മൂത്തു അടിപിടിയായി. ആയുധങ്ങൾ തന്നെ പ്രയോഗത്തിലെത്തുമെന്ന നിലയായി. അങ്ങിനെ ചേരിതിരിഞ്ഞു നടത്തപ്പെട്ട ആ കലഹം തല്ക്കാലത്തേക്കുള്ളതല്ലെന്നനിലയിൽ നീണ്ടുപോകാൻ തുടങ്ങി. ഒരു ഭാഗത്തു് ഭരണശക്തിയും മറുഭാഗം ജനശക്തിയും ഉറച്ചുനിന്നു. ജനശക്തിയുടെ ഭാഗത്തു് സമുദായ നേതാക്കന്മാരും മുമ്പു് ഭരണസ്ഥാനത്തുനിന്നൊഴിഞ്ഞ ബ്രാഹ്മണരിലൊരുഭാഗവും ഇടപ്രഭുക്കൾ, ജന്മിപ്രധാനികൾ എന്നിവരും സന്നദ്ധരായി മുന്നോട്ടുവന്നു. “ഞാൻ എന്നും ഞാൻ എന്നും” ഉള്ള കൂട്ടപ്പോരും വഴക്കും വർദ്ധിച്ചു. നാട്ടനീളെ അരാജകത്വം തലപൊക്കാൻ തുടങ്ങി. മാററാൻകൂറുകാരെ കണ്ടാൽ പകപോക്കുക ഓരോ ആളും കർത്തവ്യമാക്കി. ഈ നില വളർന്നുവന്നതോടെ സമാധാനജീവിതം ആകെ അട്ടിമറിയുകയും ക്ഷാമവും ദാരിദ്ര്യവും സർവ്വത്ര വ്യാപിക്കുകയും ചെയ്തു. എങ്ങോട്ടുനോക്കിയാലും ഒരിരിക്കപ്പൊറുതിയില്ലായ്മയും ശ്വാസം മുട്ടലും അനുഭവപ്പെട്ടു.

ഏതാനും നാൾ ഈ നില തുടർന്നപ്പോൾ ബുദ്ധിയുള്ളവരും സമാധാനമാഗ്രഹിക്കുന്നവരും കക്ഷിമാത്സര്യം കൊണ്ടു് ഹൃദയം കനത്തിട്ടില്ലാത്തവരുമായ ആളുകൾ ഭരണകക്ഷിയുടെ അപ്രാപ്തിയെപ്പററി പറയാൻ തുടങ്ങി. രാജ്യത്തോടു് കൂറുള്ളവൎക്കു സ്ഥിതിഗതികൾക്കു് എന്തെങ്കിലുമൊരുപരിശാന്തി കാണാതെ നിവൃത്തിയില്ലെന്ന ബോധം വന്നു. അന്നു തിരുനാവായ ക്ഷേത്രശാന്തി നടത്തിവന്ന ചൊവ്വരക്കൂററിൽ പ്രധാനിയായ ആഴ്‌വാഞ്ചേരിത്തമ്പ്രാക്കൾ മുൻനിന്നുകൊണ്ടു് തിരുനാവാ മണപ്പുറത്തു ഒരു മഹായോഗം വിളിച്ചുകൂട്ടി. സാമന്തന്മാരും നാടുവാഴികളും ഇടപ്രഭുക്കന്മാരുമെല്ലാം അതിലദ്ദേഹത്തെ അങ്ങേഅററം സഹായിച്ചു നാട്ടാരെല്ലാം ഒത്തുകൂടി. അഞ്ഞൂററവരും മുന്നൂററവരും പഞ്ചമഹാസഭയും എത്തിച്ചേൎന്നു. പെരുഞ്ചെല്ലൂർ ബ്രാഹ്മണക്കഴകം, പയ്യന്നൂർ ക്ഷത്രിയക്കഴകം, പറപ്പൂർ വൈശ്യക്കഴകം, ചെങ്ങന്നിയൂർ ശൂദ്രക്കഴകം എന്നിവയുടെയെല്ലാം പ്രതിനിധികൾ തെരുതെരെവന്നു തിരുനാവായ മണൽപ്പുറത്തു സ്ഥലം പിടിച്ചു വടക്കകാവു് ഭട്ടതിരിയുടെ വടക്കിനിതൊട്ടു് തെക്ക കന്യാകുമാരിവരെയുള്ള ദേശക്കൂട്ടം, തറക്കൂട്ടം, ക്ഷേത്രക്കൂട്ടം എന്നിവയിലെ തലവന്മാരും 36000 ബ്രാഹ്മണപ്രതിനിധികളും '160 കാതം' നാട്ടിൽനിന്നും വന്നു ഒരേടത്തു ഒത്തുകൂടി. 108 നാല്പത്തീരടിസ്ഥാനങ്ങളിൽനിന്നു് കളരിത്തലവന്മാരും 18 പ്രധാനകളരിയാശാന്മാരും, അയിലൂർ,

ശാക്കര, പറപ്പൂർ, പടിഞ്ഞാറെറടം, മാടത്തിങ്കീഴ് എന്നീ അഞ്ചുവഴി ക്ഷത്രിയന്മാരും നാലുവക വെള്ളാളന്മാരും എട്ടുവഴി സാമന്തന്മാരും തിരുനാവായയെത്തി. പടക്കൂട്ടം, നടക്കൂട്ടം, നായാട്ടുകൂട്ടം, നിഴൽക്കൂട്ടം എന്നീ നാലുകൂട്ടവും മന്ത്രികളും തന്ത്രികളുമെന്നുവേണ്ട, എല്ലാവരുംതന്നെ മുമ്മൂർത്തികളുടെമുമ്പിൽ വെള്ളവിരിച്ചുനിൽക്കുന്ന ആ മണൽപ്പുറത്തു ഒത്തുചേർന്നു.

എല്ലാവരും ചേർന്നു നിഴലായിക്കൂടി കാര്യാലോചന ചെയ്തു. പലരും പല അഭിപ്രായങ്ങളും പറഞ്ഞു. എത്രയോ നൂററാണ്ടുകളുടെ ഭരണവും മാമാങ്കവും മുഖേന ഇവിടെ വന്നുചേർന്ന നന്മകളും കെട്ടുറപ്പും സമുദായബോധവും ആകെയങ്ങു മാററിമറിക്കാൻആരാലും സാധിക്കാത്ത കാര്യമാണെന്നും, ഇപ്പോഠം ഭരണകക്ഷികളുടെ ഇടയിൽ കടന്നുകൂടീട്ടുള്ള ധനതൃഷ്ണയും നാട്ടിലതുമൂലം വന്നുചേർന്നിട്ടുള്ള സ്വേച്ഛാചാരങ്ങളും ഇനി ഒരു നിമിഷംപോലും തുടരാനനുവദിക്കുന്നതല്ലെന്നും മറവുമായി പലരും പല അഭിപ്രായങ്ങഠം തുറന്നു പറഞ്ഞു. അവസാനം എല്ലാവരും ഒരഭിപ്രായത്തിലെത്തി. ഇവിടെനിന്നും ഭരണപ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിന്നുപകരംഅയൽരാജ്യങ്ങളിലെവിടെനിന്നെങ്കിലുംനീതിനിഷ്ഠനുംപ്രാപ്തനുമായഒരു രാജാവിനെ കൂട്ടിക്കൊണ്ടുവന്നുരക്ഷാപുരുഷനായവരോധിക്കുന്നതാണു് കുഴപ്പത്തിന്നു ശരിയായ പരിഹാരമെന്ന അഭിപ്രായ

ത്തോട്ട് എല്ലാവരും യോജിച്ചു. വീണ്ടും നടന്ന ആലോചനയുടെ ഫലമായി കൊങ്ങനാട്ടരചനോട് കാര്യം പറഞ്ഞു കൂട്ടിക്കൊണ്ടുവരാമെന്നു തീരുമാനിക്കപ്പെട്ടു. ഇവിടെവരുന്ന രാജാവ് ഇവിടുത്തെ സമ്പ്രദായങ്ങളനുസരിച്ചു മലയാളിയായി മാറാതിരുന്നാൽ അതു് നാട്ടിന്നാപത്താണെന്നും, അതിനുകൂടി തയ്യാറുള്ളവനായിരിക്കണം വരുത്തുന്ന പ്രതിപുരുഷനെന്നുമുള്ള അഭിപ്രായവും സ്വീകരിക്കപ്പെട്ടു. ഏതു രാജാവ് വന്നാലും 12 വർഷത്തേക്കുമാത്രമേ പരമാവധി അവർക്കധികാരം കൊടുക്കുകയുള്ളൂ എന്നും 12 കൊല്ലത്തിനുശേഷമുള്ളകാര്യം അപ്പോഴാം യോഗംകൂടി തീരുമാനിക്കാമെന്നും നിശ്ചയിച്ചശേഷം ആ പെരുംകൂട്ടം ഭംഗിയായവസാനിച്ചു.

---

## മാമാങ്കം പെരുമാൾവാഴ്ചയിൽ

### ആറ്

തിരുനാവായ മണൽപ്പുറത്തു പെരുംകൂട്ടം ചേർന്ന തീരുമാനിച്ചതനുസരിച്ച് കേരളപ്രതിനിധികൾ കൊങ്ങു നാട്ടിലേക്കു ചെന്നു. അന്നു കൊങ്ങുനാട്ട് ഭരിച്ചിരുന്നതു് ഭരണചതുരനായ കൊങ്ങിളങ്കോവരചൻ "ഉദയൻബാണ വമ്മനാത"നായിരുന്നു. സമത്ഥനും തന്ത്രജ്ഞനുമായിരുന്ന അദ്ദേഹം കേരളീയ സുഹൃത്തുക്കളുടെ ക്ഷണനം സസന്തോഷം സ്വീകരിച്ചു. തന്റെ ഒരു പ്രതിപുരുഷനെ കൊണ്ടു നാട്ടിന്റെ ഭരണഭാരമേല്പിച്ചശേഷം അദ്ദേഹം മലയാളികളോടുകൂടി പുറപ്പെട്ടു മനോഹരമായ കേരളത്തിലെത്തി.

തിരുനാവായ മണപ്പുറത്തു വീണ്ടും നാട്ടാരെല്ലാം ഒത്തുകൂടി. 18 നാട്ടിലെ മഹാജനങ്ങളും വന്നുചേൎന്നു. ഇക്കുറി വാദപ്രതിവാദങ്ങളോ അസുഖകരങ്ങളായ ചിന്തകളോ അവിടെ ചേൎന്നവരിലാരിലുമുണ്ടായിരുന്നില്ല. എല്ലാവരുടെയും മുഖഭാവം പ്രസന്നമായിക്കാണപ്പെട്ടു. ആചാരശബ്ദങ്ങളും ചടങ്ങുകളും നടക്കുന്നതിന്നിടയിൽ കേരളഭൂമിയുടെ രക്ഷാപുരുഷനായി ബാണവൎമ്മനാതൻ അംഗീകരിക്കപ്പെട്ടു. ഈ അവരോധം നടന്നതു് "ഭദ്രശ്ശ്രാം" എന്ന കലിവൎഷം ക്രി. മു. 113ലാണെന്നാണു് വിശ്വസിച്ചുവരുന്നതു്. കേരള ചരിത്രത്തിലെ മഹാസംഭവമായ പെരുമാളവരോധത്തെത്തുടൎന്നു് പിന്നീടു വന്ന ഓരോ രക്ഷാപുരുഷന്മാരും തിരുനാവായ മണൽപ്പുറത്തു വെച്ചുതന്നെയാണു് തിരഞ്ഞെടുക്കപ്പെട്ടതു്. പ്രസ്തുത തിരഞ്ഞെടുപ്പു് ഒരു മഹോത്സവമായി ഏവരുടെയും അംഗീകരണത്തോടുകൂടി നടത്തപ്പെട്ടു. ഈ മഹോത്സവമാണു് പിന്നീടു മാമാങ്കമെന്നപേരിൽ ദീൎഘകാലം നിലനിന്നുവന്നതു്. അന്നു പെരുമാളെ അരിയിട്ടു വാഴിക്കുമ്പോൾ രക്ഷാപുരുഷനെന്നനിലയിൽ രാജാവും ജനപ്രതിനിധികളും തമ്മിൽ ചില പ്രതിജ്ഞകൾ ചെയ്യുകയൊഴിച്ചുകൂടാത്ത കാൎയ്യമായിരുന്നു. പുരോഹിതൻ ജനപ്രതിനിധിയെന്നനിലയിൽ രാജാവിനു നല്കുന്ന ഉപദേശം ഏററവും അൎത്ഥവത്തും തികഞ്ഞ ജനകീയാശയത്തിൻെറ

പ്രതിഫലനവുമാണെന്നു കാണാം. വേണ്ടിവന്നാൽ രാജാവിനെ സിംഹാസനത്തിൽനിന്നിറക്കി പറഞ്ഞയക്കാൻ നാട്ടുകാർക്കധികാരമുണ്ടെന്നതു് അന്നു ജനകീയമായ ഒരു ലംഘ്യനിയമമായിരുന്നു. സ്ഥാനത്തു കയറിക്കഴിഞ്ഞാൽ അവിടംവിട്ടൊഴിയാൻ കൂട്ടാക്കാതിരുന്ന പഴയ പാറാമായിരിക്കാം ജനങ്ങളുടെ ഈ ബോധത്തിനു പ്രധാന കാരണം. ആ ഉപദേശം അഥവാ താക്കീതു് ഇങ്ങിനെ തുടന്നു: "ഞങ്ങളാൽ സാധ്യമല്ലാത്തതിനെ സാധിപ്പിച്ചു രക്ഷിച്ചുവെപ്പു. ഞങ്ങൾ അന്യായപ്പെട്ടാൽ അന്നു ഞങ്ങൾ രാജ്യകാര്യങ്ങൾതന്നെ വ്യാപാരിക്കും."

പ്രതിജ്ഞയും ചടങ്ങുമെല്ലാം നടന്നശേഷം ഭരണവിചക്ഷണനായ പെരുമാൾ ഒരു വിധത്തിലും ഭരണക്കുഴപ്പം വരാതിരിക്കാൻ വേണ്ടുന്ന ഉപായങ്ങളാണു് ആദ്യമായാലോചിച്ചതു്. അദ്ദേഹം കേരളത്തിലെ അന്നത്തെ പ്രധാന തുറമുഖമായ തിരുവഞ്ചിക്കുളത്തു് ഗംഭീരമായ കൊട്ടാരം പണിതു അവിടംഭരണകേന്ദ്രമായിപ്രഖ്യാപിച്ചു. അധികകാലം കഴിയുന്നതിനുമുമ്പു് തിരുവഞ്ചിക്കുളം അതിഗംഭീരമായ പട്ടണമായി മാറി. മനോഹരവും വിപുലവുമായ ആ പട്ടണം കടൽമാർഗ്ഗമായി വമ്പിച്ച കോറിറക്കമതിമുഖേന ദൂരദൂരസ്ഥരായ വിദേശികളുമായി ബന്ധം സ്ഥാപിച്ചു. പട്ടണത്തിനു ചുറ്റമായി വമ്പിച്ച കോട്ടയും കോട്ടക്കു ചുറ്റും അഗാധങ്ങളായ കിടങ്ങുകളും ഏർപ്പെടുത്തപ്പെട്ടു. ആ കിടങ്ങുകളിൽ മനുഷ്യരെ പിടി

കുന്ന ഭീകരങ്ങളായ മുതലകളും കോട്ടക്കുമേൽ ശത്രുക്കളുടെ നേക്ക് എളുപ്പത്തിൽ ശസ്ത്രപ്രയോഗം നടത്താവുന്ന യന്ത്ര ങ്ങളും ഘടിപ്പിക്കപ്പെട്ടു. കോട്ടക്കകത്തു രാജാവിൻെറ കോവിലകത്തിനു പുറമെ പൊന്നമ്പലമെന്നപേരിൽ ഒരു വിഷ്ണുക്ഷേത്രവും ഒരു ബുദ്ധവിഹാരവുമുണ്ടായി രുന്നതു് പ്രസിദ്ധമായിരുന്നു. ബുദ്ധവിഹാരകത്താവു് 'ചിലപ്പതികാരം' നിമ്മിച്ച ഇളങ്കോവടികളാണു്. വളരെ നൂററാണ്ടുകളോളം ഈ വിഹാരവും ക്ഷേത്രവും ഏററവും വിശുദ്ധകേന്ദ്രങ്ങളായി ഗണിക്കപ്പെട്ടിരുന്നു.

തളിയാതിരിമാക്ക് രാജധാനിക്കടുത്താണു് അന്നു വാസസ്ഥാനം ഏപ്പാടു ചെയ്യപ്പെട്ടതു്. അതുവരെനാട്ടിൽ പ്രധാനികളും ഭരണാധിപരുമായിരുന്ന തളിയാതിരിമാരെ ഓരോ കഴകത്തിൻെറയും പ്രതിനിധികളായി മുമ്മൂന്നു കൊല്ലത്തെ ഭരണനിവ്വഹണത്തിനു തൻെറ സഹായി കളായി പെരുമാററം നിശ്ചയിച്ചു. അവക്ക് പല സ്ഥാന മാനങ്ങളും കല്പിച്ചുകൊടുക്കുന്നതിലും അദ്ദേഹം ലോഭം കാണിച്ചില്ല. മേൽത്തളി, കീഴ്ത്തളി, നെടിയതളി, ചിങ്ങ പുരത്തളി എന്നിങ്ങിനെ തളിയാതിരിസങ്കേതങ്ങൾ പ്രഖ്യാതങ്ങളായി. പറവൂർഗ്രാമത്തിൽ നിന്നു നെടിയ തളിയേയും ഐരാണിക്കുളത്തിൽനിന്നു കീഴ്ത്തളിയേയും മൂഴിക്കുളത്തുനിന്നുചിങ്ങപുരത്തളിയേയുംഇരിഞ്ഞാലക്കുടെ നിന്നു മേൽത്തളിയേയും തിരഞ്ഞെടുത്തു മേൽപ്രകാരം

വ്യവസ്ഥപ്പെടുത്തി. അതോടെ പെരുഞ്ചെല്ലൂർ, ചെങ്ങനിയൂർ മുതലായ ഊരടിക്കുകളിൽനിന്നും ഭരണകാര്യമാലോചിക്കുവാൻ എത്തിച്ചേരുകയെന്ന പഴയസമ്പ്രദായത്തിലുള്ള ബുദ്ധിമുട്ട് അവയ്ക്കെന്നേക്കുമായി അവസാനിച്ചുകിട്ടി. തിരുവഞ്ചിക്കുളം മകോതയപട്ടണമായും പെരുമാക്കന്മാർ മകോതയർ, മാകോതയരായും തമിഴ്ഗ്രന്ഥങ്ങളിൽ പറയപ്പെടുന്നു. മഹോദയപുരം രാജധാനിയുടെ നാലുനാഴിക ചുററുവട്ടത്തിനകത്താണ് തളിയാതിരിമാരുടെ അധിവാസകേന്ദ്രങ്ങൾ ഏർപ്പെടുത്തപ്പെട്ടത്.

പഴയകാലത്തെ രീതിമാറിയെന്നും ബ്രാഹ്മണരും ക്ഷത്രിയരുംചേർന്നാണ്ഭരിക്കുന്നതെന്നും ഇനിമേൽയാതൊരുവിധ അന്തഃച്ഛിദ്രങ്ങളും ഇവിടെവെച്ചു പൊറുപ്പിക്കയില്ലെന്നും എങ്ങെങ്ങും ആളുകൾ പറഞ്ഞുതുടങ്ങി. രാജാവരോധസന്ദർഭത്തിൽ അല്പമൊരു വൈമനസ്യം പ്രദർശിപ്പിച്ചിരുന്ന ചൊവ്വരക്കൂററുകാർക്കും അദ്ദേഹത്തിൻെറ നീതിരീതികൾ ഇഷ്ടപ്പെടാൻ അധികനാൾ വേണ്ടിവന്നില്ല. തികച്ചും പൊതുപ്രാതിനിധ്യത്തോടെ ഭരിക്കുന്നതാണ് ശ്രേയസ്കരമെന്നു മുൻകൂട്ടി കണ്ടറിഞ്ഞ ചേരനാതൻതൻെറ ഭരണകൂടത്തിൽബ്രാഹ്മണമേധാവികൾക്കു പുറമെ മററുള്ളവരെയും ഉൾപ്പെടുത്തി. ജ്യോത്സ്യന്മാരുടെയും വൈദ്യന്മാരുടെയും ഓരോ സഭകളുൾപ്പെടെ ഭരണത്തിനുള്ള രക്ഷാവലയമെന്നനിലയിൽ ഒരു പഞ്ചമഹാ

സഭ ഏൎപ്പെടുത്തപ്പെട്ടു. ആക്ഷേപക്കാൎക്കു യാതൊരു ചിലവുമില്ലാതെ രാജപീഠത്തിൻമുമ്പിലെത്തി ആവലാതി ബോധിപ്പിക്കാൻ വേണ്ട വ്യവസ്ഥകളം തയ്യാറായി. ശിക്ഷ കഠിനമായതിനാലോ സൽഭരണം കൊണ്ടോ ഏതായാലും കററങ്ങൾ കറയാൻ തുടങ്ങി.

അങ്ങിനെ നാട്ടിലാകമാനം ശാന്തിയും സമാധാനവു മുണ്ടാക്കിയ ബാണവൎമ്മനാതൻ സൎവ്വജനാരാദ്ധ്യനും പ്രജാക്ഷേമതല്പരനുമെന്ന നിലയിൽ ഖ്യാതിനേടി 12 കൊല്ലം നാടുഭരിച്ചു.

ബാണവൎമ്മന്റെ മൂത്ത പുത്രൻ ഇമയവൎമ്മനാത നാണ് തുടൎന്നുകൊണ്ട രക്ഷാപുരുഷനായവരോധിക്ക പ്പെട്ടതു്. അദ്ദേഹം ക്രി. മു. 101ൽ ഭരണമേററു. ഇമയ വൎമ്മൻ മഹാപരാക്രമിയായിരുന്നു. അദ്ദേഹം പല നാടു കളും പിടിച്ചടക്കി തന്റെ സാമ്രാജ്യത്തിനു വിസ്തൃതി കൂട്ടി. അദ്ദേഹം ദ്രാവിഡദേശം മുഴുവൻ കീഴടക്കുകയും യവനരെ ജയിക്കുയും വമ്പിച്ച ദിഗ്വിജയം നടത്തുകയും ചെയ്തുവെന്നാണ് പതിററുപ്പത്തു മുതലായ ഗ്രന്ഥങ്ങൾ പ്രഖ്യാപിക്കുന്നതു്. സുദീൎഘമായ അദ്ദേഹത്തിന്റെ വാഴ്ച 55 വൎഷകാലം തുടൎന്നു. ഇമയവൎമ്മന്റെ പിൻവാഴ്ച ക്കാരൻ അദ്ദേഹത്തിന്റെ അനുജനായ കട്ടുവനാതൻ പെരുമാളായിരുന്നു. കട്ടുവനാതന്റെ കാലത്തു നാട്ടിൽ പ്രത്യേകിച്ചും സമൃദ്ധികളിയാടി. അദ്ദേഹം കൃഷിയുടെ കാൎയ്യത്തിൽ പ്രത്യേകം താല്പൎയ്യം പ്രദൎശിപ്പിച്ചു. കട്ടുവനാ

തന്റെ ഭരണം 25 വഷമാണ് തുടന്നതു്. അദ്ദേഹം രണ്ടാം പെരുമാളുടെ പുത്രനായ ബാണവമ്മൻ മുടിച്ചേര നാതനെ അവസാനകാലം ഭരണമേല്പിച്ചു് വാനപ്രസ്ഥം സ്വീകരിക്കയും അയിർമലദുഗ്ഗാക്ഷേത്രത്തിൽ ഭജിച്ചു കൊണ്ടു ആ ക്ഷേത്രസന്നിധിയിൽതന്നെ തന്റെ ആയു ഷ്കാലം പ്രശാന്തമായി കഴിക്കയും ചെയ്തു.

നാലാം പെരുമാളും തന്റെ മുൻഗാമിയെപ്പോലെ 25 സംവത്സരം രാജ്യം ഭരിച്ചു. അദ്ദേഹം ക്രിസ്തുവത്സരാ രംഭത്തിന്റെ ഏഴാമത്തെ വഷമാണ് കാലഗതി പ്രാപി ച്ചതു്. തുടന്നുകൊണ്ടു സ്ഥാനാരോഹണം ചെയ്തതു് പൊറയൻ പെരുമാളായിരുന്നു. പൊറയൻ പെരുമാൾക്കു ശേഷം വാഴിയാതൻ, മാന്തരൻ, ചേരനിരുമ്പൊറ, കട ക്കോനെടുഞ്ചേരനാതൻ, ആട്ടുകോംപ്പാട്ടുച്ചേരനാതൻ എന്നിങ്ങിനെ ആകെ 36 പെരുമാക്കന്മാർ ആയിര ത്തോളം വഷം ജനപ്രതിനിധികളായി ഭരണഭാരം നിവ്വ ഹിച്ചു. സഹ്യപവ്വതനിരയും പശ്ചിമസമുദ്രവും അതിരു കളായി കന്യാകുമാരിമുതൽ ഗോകണ്ണംവരെയും നീണ്ടു കിടക്കുന്ന കേരളഭൂമി കടക്, നീലഗിരി, കോയമ്പത്തൂർ, സേലം എന്നിവയെല്ലാമുൾപ്പെട്ടുകൊണ്ടും ചിലപ്പോൾ അതിലുമധികം വിസ്തൃതമായും ചില ഘട്ടങ്ങളിൽ കുറെ ചുരുങ്ങിയ പരിധിക്കകത്തായുമാണ് പെരുമാൾ ഭരണ കാലത്തു പുലൻവന്നതു്. പലപ്പോഴും ശത്രുക്കളുടെ അക്രമ ത്തിന്നു വിധേയമായും ശത്രുചിന്തകൂടാതെയും ആ കാല ങ്ങളിൽ ഈ നാട്ടിന്നു കഴിയേണ്ടിവന്നു.

ഒരു കാലത്തു കന്യാകുമാരി ഒരു നദിയായിരുന്ന വെന്നും ആ നദിക്ക 200 നാഴിക തെക്കോളം പാണ്ഡ്യ രാജ്യം വ്യാപിച്ചുകിടന്നിരുന്നുവെന്നും പിന്നീടുണ്ടായ ഏതോ ഒരു പ്രകൃതിക്രിയ ആ നാട്ടിനേയും നദിയേയു മെല്ലാം സമുദ്രത്തിലാഴ്ത്തിക്കളഞ്ഞുവെന്നും തമിഴകവിക ളായ ഇളമ്പൂരണരും മററും പ്രസ്താവിച്ചതായിക്കാണാം. തെങ്കനാട്, തെമ്മതുരനാട്, മുൻപാലനാട്, പിൻപാല നാട്, കുറമ്പനനാട് മുതലായ ഏഴ് നാട്ടുകളും നാല്പ ത്തൊമ്പതോളം ദേശങ്ങളും കുമരിക്കൊല്ലം നാടും പ്രസ്തുത സമുദ്രാക്രമണത്തിൽ നശിച്ചുപോയി. ഇളമ്പൂരണക്കു പുറമെ നക്കീരനാറും മററും ഇതേ സംഭവത്തെപ്പററി പാടീട്ടുണ്ട്. ഇതേ സംഭവത്തെപ്പററി തന്റെ ചിലപ്പ തികാരത്തിൽ ഇളങ്കോവടികൾ 'കടൽ മുക്കിക്കളഞ്ഞ നാടി'നെ സ്മരിച്ചുകൊണ്ടു ചമൽക്കാരിയായ ഭാഗങ്ങൾ എഴുതിയതായിക്കാണാം. ദക്ഷിണേന്ത്യയിലെ ഒരു കടൽ ക്ഷോഭത്തെപ്പററി റവറണ്ട് വില്യം ടൈലറും എടുത്തു പറഞ്ഞുകാണുന്നതു • കന്യാകുമാരിയിൽ സംഭവിച്ച പ്രസ്തുത പ്രളയംതന്നെയായിക്കൂടായ്കയില്ല. ആ കടലാക്ര മത്തോടുകൂടി പാണ്ഡ്യന്മാരുടെ ശക്തി ക്ഷയിക്കുകയും ചേരന്മാരായ പെരുമാക്കന്മാർ പൂർണ്ണബലവാന്മാരായി നാട്ടുകാരുടെ അനിഷേധ്യ നായകന്മാരായിത്തീരുകയും ചെയ്തു. അങ്ങിനെ തുടൎന്നുവന്ന പെരുമാൾഭരണം അവ സാനഘട്ടമാകുമ്പൊഴേക്കും ആദ്യനിലയിൽനിന്നും ചില

വ്യതിയാനങ്ങൾക്ക വിധേയമായി. ചെറിയ ചെറിയ നാട്ടകളായി കേരളം വിഭജിക്കപ്പെടുകയും പെരുമാക്കളുടെ കീഴിൽ നാട്ടവാഴികൾ ഭരണം നടത്തിത്തുടങ്ങുകയുംചെയ്തു.

ക്രിസ്ത്വാബ്ദം 1036ൽ രാജേന്ദ്രചോളൻെറ ആക്രമണ കാലത്തു മേൽപറഞ്ഞ തരത്തിലുള്ള ഭരണമായിരുന്നു ഇവിടെയുണ്ടായിരുന്നതു്. അന്നത്തെ ചെറുരാജാക്കന്മാർ പ്രസ്തുത ആക്രമണം തങ്ങളുടെ സ്വാതന്ത്ര്യത്തിന്നുള്ള ഒരു പ്രധാന ഉപാധിയായി കരുതിയായിരിക്കാം അവർ ഭാസ്കര രവിവർമ്മപെരുമാളുടെപരാജയത്തിന്നുവഴിതെളിയിച്ചതു്. ഭാസ്കരരവിവർമ്മയും വീരരാഘവചക്രവർത്തിയും അവരുടെ താമ്രശാസനങ്ങളിൽ പ്രസ്തുത രാജസ്വരൂപങ്ങളുടെ അസ്തി ത്വത്തെപ്പററി രേഖപ്പെടുത്തീട്ടുണ്ടു്. 12-ാം നൂററാണ്ടി ൻെറ ഉത്തരാർദ്ധാവസാനമാകുമ്പോഴേക്കും വടക്ക മൂഷിക ഖണ്ഡവും തെക്ക കൂപകഖണ്ഡവും സ്വതന്ത്രരാജാക്കന്മാ രുടെ കയ്യിലായിക്കഴിഞ്ഞിരുന്നു.

11-ാം ശതകത്തിൻെറ ഒടുവിൽ ഒടുവിലത്തെ പെരുമാളുടെ ഭാഗിനേയിയെ പെരുമ്പടപ്പുനമ്പൂതിരി വിവാഹം ചെയ്തുവെന്നും കൊച്ചി രാജകുടുംബത്തിന്നു പെരുമ്പടപ്പെന്നപേർ സിദ്ധിച്ചതു് ഈ വഴിക്കാണെന്നും പറയപ്പെടുന്നു. കൊച്ചിയിലേക്ക വെട്ടത്തു രാജകുമാര ന്മാരെ ദത്തെടുത്ത കാലംമുതൽ കൊച്ചിയുടെ ഒരു ഭാഗ മായിരുന്ന വെട്ടത്തുനാട്ടം മററു രാജാക്കന്മാരോടൊപ്പം

13-ാം ശതകത്തിന്റെ ഒടുവിൽ സ്വതന്ത്രമായെങ്കിലും ആ സ്വാതന്ത്ര്യം അധികകാലം നിലനിന്നില്ല വള്ളുവക്കോനാതിരിയിൽനിന്നും മാമാങ്കം നടത്താനുള്ള അവകാശം നിലപാട് നില്ക്കാനുള്ള അധികാരവും തട്ടിപ്പറിച്ച സാമൂതിരിയുടെ ശക്തിയിൽ ആ രാജകുടുംബത്തിന്നു ഒതുങ്ങേണ്ടതായിവന്നു. പെരുമാറ്റംഭരണം 1085 വഷം തുടൎന്നിരുന്നുവെന്ന കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ അഭിപ്രായത്തിൽനിന്നും വളരെയൊന്നും അകലത്തല്ലെങ്കിലും ഏതാണ്ടു 800 കൊല്ലം പെരുമാക്കന്മാർ ഭരിച്ചുവെന്നു് ആററൂർ സമ്മതിക്കുന്നുണ്ടു്.

---

# മാമാങ്കത്തിന്റെ അവസാനത്തിനടുത്തു് നാട്ടിന്റെനില

## ഏഴ്

തങ്ങളുടെ നാടു് മാററാനിൽനിന്നു രക്ഷിക്കാൻ വീരവ്രതമെടുത്ത പടയാളികളെ ആ കാലങ്ങളിൽ നാട്ടിൽ ഏതു ഭാഗത്തും സുലഭമായിക്കാണാമായിരുന്നു. ആദ്യകാലത്തെ പോർവീരന്മാരായ നായന്മാർ പിന്നീടു മാറി മാറിവന്ന എല്ലാതരം ഭരണകാലത്തും നാട്ടിനെ ശത്രുക്കളിൽനിന്നു രക്ഷിക്കാൻ പടവാളെടുത്തു് മുൻപന്തിയിൽനിന്നു പടവെട്ടി. ഏഴാംവയസ്സുമുതൽ ആശാൻെറയും കുലദൈവങ്ങളുടെയും അനുഗ്രഹത്തോടുകൂടി പയററുമുറകളഭ്യസിക്കുന്ന പടയാളി തലമുടി നീട്ടി നിറുകയിലോ പിന്നിലോ കെട്ടിവെക്കുന്നു. പടമുഖത്തുനില്ക്കുന്ന പടയാ

ളിയും വാറംക്കാരും വില്ലീസിൽ പഞ്ഞിപ്പാളിവെച്ചു തുന്നിയ പടച്ചട്ടയണിയുന്നു. അഭ്യാസം പൂർത്തിയായി ആശാൻെറ അനുമതികിട്ടിക്കഴിഞ്ഞശേഷം നാട്ടുവാഴിയെ ചെന്നുകണ്ടു ആചാരം നടത്തിയാൽ അദ്ദേഹത്തിൽനിന്നു നേരിട്ടു വാറം ലഭിക്കും. വാറം വാങ്ങിക്കഴിഞ്ഞാൽ അവിടുത്തെ രക്ഷാപുരുഷവിഭാഗത്തിലെ അംഗമായി. പിന്നീടു് അയാറം എങ്ങോട്ടുപോകുന്നതും വാളുരിപ്പിടിച്ചു കൊണ്ടാണു്. യാത്രാമദ്ധ്യേ ഗുരുവിനെ കണ്ടുമുട്ടിയാൽ മാത്രമേ വാറം താഴ്ത്തുകയുള്ളു. ഗുരുവിനെ കണ്ടാൽ പരിചതാഴ്ത്തി കാലിൽചാരി വാറംകക്ഷത്തിൽവെച്ചു സവിനയം ഗുരുവിനെ നമസ്കരിക്കുന്നു. ഗുരുവൊഴികെ മററാരുടെയെങ്കിലും മുമ്പിൽ ഒരു പടയാളി വാളും കയ്യും താഴ്ത്തിയാൽ അയാളുടെ ആണത്തമവസാനിച്ചുവെന്നാണു് അതിൻെറ അർത്ഥം. എത്ര ഉഗ്രമായ പരിതഃസ്ഥിതിയിലായാലും പകൽ മാത്രമേ പടപ്പാട്ടുള്ളുവെന്നു ഒരു സാമാന്യനിയമം സർവ്വത്ര അംഗീകരിക്കപ്പെട്ടിരുന്നു. ശത്രുരാജ്യത്തെ ഫലവൃക്ഷങ്ങളും വിളയും നശിപ്പിക്കാൻ ഏതു വിജയിക്കും പാടില്ലെന്നതു് സാർവ്വത്രികനിയമമായിരുന്നു. ശത്രുവിനെയല്ലാതെ ശത്രുരാജ്യത്തുള്ള നാട്ടുകാരെ ദ്രോഹിക്കാൻ ആക്കും അവകാശമുണ്ടായിരുന്നില്ല. ഒരു ദിക്കിൽ പട നടക്കുന്നതിന്നിടയിൽ ചോരപ്പുഴ ഒഴുകുകയും തലകറം അററുവിഴുകയും ചെയ്യുന്നുണ്ടെങ്കിൽ അതിന്നടുത്തായി

സ്ത്രീകളം പാട്ടുപാടിക്കൊണ്ടു പാടത്തിൽ ഞാറു നട്ടുകയും കളപറിക്കയും ചെയ്യുന്നതു് ഒരസാധാരണ കാര്യമായിരുന്നില്ല. യുദ്ധരംഗം നോക്കിയാൽ നല്ലവണ്ണം കാണാവുന്ന സ്ഥലങ്ങളിൽ നിർഭീകമായി നാട്ടുകാർ അവരവരുടെ ദൈനികകാര്യങ്ങളം നിർവ്വഹിക്കുക സാധാരണമാണു്. രണ്ടു കക്ഷികളുക്കും പടപ്പാളയം അടുത്തടുത്താണുണ്ടായിരിക്കുക. യുദ്ധം കഴിഞ്ഞാൽ രണ്ടു കക്ഷികളും ഒന്നിച്ചു ചേരുകയും കളിക്കയും കളിക്കയും വെടിപറയുകയുംചെയ്തിരുന്നു. വീണ്ടും സമയമായി പടവിളി കേൾക്കുന്നതുവരെ അവക്കൊന്നിച്ചുകഴിക്കാൻ വിഷമമോ ശങ്കയോ അവിശ്വാസമോ ഉണ്ടായിരുന്നില്ല.

മുമ്പിൽ വാൾക്കാർ, അവിടുന്നു പിന്നോട്ടു ക്രമത്തിൽ വില്ലന്മാർ, വടിക്കാർ, കുന്തക്കാർ, ശൂലക്കാർ ഇങ്ങിനെയാണു് പോർമുഖത്തു അണിയുറപ്പിക്കുക. അനവധി തലകളറുത്തും അസ്ത്രംകൊണ്ടു മാറുതുളച്ചും അടിച്ചുതല യുടച്ചും കത്തിക്കീറിയും കടർമാല ചോർത്തും പോരാട്ടുന്നതും കലികൊണ്ടു തുള്ളുന്നതുമായ പടക്കളം സൂര്യാസ്തമനത്തിൽ നിശ്ചിതസ്ഥാനത്തുനിന്നുയരുന്ന പെരുമ്പറയൊച്ചയോടു കൂടി തിരയടങ്ങിയ സമുദ്രം പോലെ ശാന്തമായിത്തീരുന്നു. ആ നിമിഷം എല്ലാ ആയുധങ്ങളും താഴ്ത്തി യുദ്ധമവസാനിപ്പിച്ചു് ദിനകൃത്യങ്ങളം കഴിച്ചു് ഒരമ്മയുടെ മടിയിലെന്ന പോലെ രണ്ടു വിഭാഗവും രാത്രിയുടെ പ്രശാന്തതയിൽ സുഖനിദ്രകൊള്ളുന്നു.

ഒരു നാട്ടിന്റെ ശക്തി കണക്കാക്കുന്നതു് അവിടെ എത്ര മുതലെടുപ്പുണ്ടെന്നു നോക്കിയല്ല; എത്ര പടയാളികളുണ്ടു്, എത്ര നായന്മാരുണ്ടു് എന്നു നോക്കിയായിരുന്നു. ബ്രാഹ്മണരും ക്ഷത്രിയരും അമ്പലവാസികളുമെല്ലാം സാമാന്യമായി പയററുമുറയഭ്യസിക്കാറുണ്ടെങ്കിലും പടയാളികളിൽ അധിക സംഖ്യ എപ്പോഴും നായന്മാരായിരുന്നു. ദേശംതോറും കളരികളും വിദഗ്ധന്മാരായ ആശാന്മാരുമുണ്ടായിരുന്നു. വാളു്, പരിച, വില്ലു്, അമ്പു്, കുന്തം എന്നിവയാണു് പ്രധാനായുധങ്ങൾ. ഇടങ്കയ്യന്മാരായ യുവാക്കളാണു് പ്രധാനമായും വില്ലിൽ പരിശീലനം നേടുക. വേണ്ട പരിശീലനം പൂർണ്ണമായി കളരിവിട്ടുപോയാലും കൊല്ലംതോറും ഒരു നിശ്ചിതകാലത്തു് അവർ വീണ്ടും കളരിയിൽ ചേർന്നു പരിശീലനം പുതുക്കും.

സ്വരൂപി, പ്രഭു, മാടമ്പി എന്നിവരിൽപ്പെട്ട ആളുകളായിരിക്കും നാടുവാഴി പ്രഭുക്കൾ. 'കൊല്ലുംകൊല' അധികാരമുള്ളവരാണു് സ്വരൂപികൾ. മേല്ക്കോയ്മയുടെ കല്പനയില്ലാതെ നാണയമടിക്കാൻ മാത്രമേ ഇവൎക്കു പാടില്ലായ്കയുള്ളു. വെറും പ്രഭുപദവി മാത്രമുള്ളവൎക്കു കൊല്ലുകൊലക്കധികാരമില്ല. ഒരു പ്രഭു ചിലപ്പോൾ സ്വരൂപിയേക്കാൾ ധനികനും പ്രതാപിയുമായെന്നുവരാം. കുറെക്കൂടി ശക്തികുറഞ്ഞവരാണു് മാടമ്പിമാർ. അവരുടെ കീഴിൽ, ആയുധമെടുത്തവർ അധികമൊന്നുമുണ്ടാവില്ല.

'കൂർവാഴ്ച'സ്ഥാനം മാറുമ്പോൾ അവരെല്ലാം പുതിയ ഭരണാധിപന്നു 'പുരുഷാന്തരം' എന്നൊരു തിരുമുൽക്കാഴ്ച കൊടുത്തിരുന്നു. ഈ 'പുരുഷാന്തരം' രണ്ടു മുതൽ ആയിരത്തിരുനൂറു പണംവരെ പതിവുണ്ടു്. ഇതിന്നുപുറമെ ആണ്ടുകാഴ്ച, രക്ഷാഭോഗം, ചങ്ങാതം, പലം എന്നിങ്ങനെയും ചില നികുതികൾ ഇവർ അടക്കേണ്ടതുണ്ടു്. മാടമ്പിമാർ നൂററിന്നു് മൂന്നു വീതമുള്ള 'കെട്ടുതെങ്ങ്' കരമടക്കണമെന്ന നിബന്ധനയുണ്ടായിരുന്നു. ആറിലൊന്നെന്ന തോതിൽ മററുള്ളവരിൽ ചുമത്തിയിരുന്ന നികുതി ഈ ഇടപ്രഭുക്കൾക്കു ബാധകമായിരുന്നില്ല. തങ്ങളുടെ ഉല്പാദനത്തിൽ ആറിലൊന്നു വീതം എല്ലാവരും നികുതിയടച്ചിരുന്നു. അങ്കംവെട്ടി പകവീട്ടാനുണ്ടെങ്കിൽ അതിന്നുള്ള പ്രത്യേകസംഖ്യ അങ്കംവിളിക്കുന്നവർ മുൻകൂട്ടി അടക്കണമെന്നാണു് നിബന്ധന. അവകാശിയില്ലാത്ത മുതൽ നാടുവാഴിക്കടങ്ങുന്നു. സംരക്ഷണനികുതിയെന്നപേരിൽ ഒരു ചെറിയ തുക എല്ലാവക്കും ബാധകമായിരുന്നു. സന്ദർശകന്മാർ ഒരു രക്ഷാനികുതി അടക്കേണ്ടിയിരുന്നു. തങ്ങളുടെ അതിൎത്തിക്കുള്ളിലേക്കു വരുന്ന സന്ദർശകൻ ആഗ്രഹിക്കുന്ന സ്ഥാനങ്ങൾ കാട്ടിക്കൊടുക്കാനും അയാളുടെ ദേഹരക്ഷക്കുമുള്ള അകമ്പടിക്കാരെ ഏൎപ്പെടുത്തിക്കൊടുക്കുക നാടുവാഴിയുടെ കൎത്തവ്യമാണു്.

ഏററവും പ്രധാനമായ ഒരിനമാണു് നായാട്ടു്. വനസങ്കേതങ്ങളിലെ അയ്യപ്പക്ഷേത്രങ്ങളിൽനിന്നാണു്

നായാട്ടിന്നു പുറപ്പെടുക. നായാട്ട് ആകെ നാലുതരമായിരുന്നു. തുലാപ്പത്തിന്ന് വേട്ട ഉൽഘാടനം ചെയ്യപ്പെടുന്നു. പരമ്പരാവകാശിയായ കൈക്കാരൻ അന്നു നല്ല സമയം നോക്കിനായാട്ടാരംഭിക്കും. നായാടികിട്ടുന്ന "മെരുവ്"ത്തിന്റെ പിൻഭാഗം അയാൾക്കുള്ളതാണ്. മൃഗത്തെ കൊന്നവന്ന് അതിന്റെ തലയും മുന്നിലുള്ള ഒരു ഭാഗവും ലഭിക്കും. നായാട്ടിൽ പങ്കെടുക്കുന്നവർക്കും വന്നുകൂടിയവർക്കുമെല്ലാം ഓഹരിയുണ്ട്. "ഊർപ്പള്ളി"യിൽ (അയ്യപ്പൻ കാവിന്നടുത്ത്) വെച്ച് മൃഗത്തെ 18 ഭാഗമായി മുറിക്കുന്നു. നായാട്ടുമൃഗത്തിന്റെ വലത്തെ "കൊറക്" (കാൽത്തുട)നാടുവാഴിക്കോ പ്രതിപുരുഷന്നോ ഉള്ളതാണ്.

തിളപ്പിച്ച എണ്ണയിൽ നാണ്യമിട്ട് അപരാധം ചുമത്തപ്പെട്ട ആളെക്കൊണ്ട് അതെടുപ്പിക്കുകയെന്നത് കുററക്കാരെസ്സംബന്ധിച്ച് ഒരു സാമാന്യനിയമമാണ്. കടംവാങ്ങിയത് വാങ്ങീട്ടില്ലെന്നു പറയുന്നവർക്ക് ഈ ദൈവപരീക്ഷയിൽനിന്നു ഒരു തരത്തിലും രക്ഷപ്പെടാൻ നിർവ്വാഹമില്ല. തിളക്കുന്ന എണ്ണയിൽ കൈമുക്കി നാണ്യമെടുത്ത് പൊള്ളിയില്ലെങ്കിൽ, ആ വ്യക്തി നിരപരാധിയായി പ്രഖ്യാപിക്കപ്പെടുന്നു. ഈ ശിക്ഷാരീതി 17-ാം നൂററാണ്ടിൽകൂടി നടപ്പുണ്ടായിരുന്നു. ഇന്നും ഇത് വെറും ശബ്ദത്തിലാണെങ്കിലും നമ്മുടെ നാട്ടിൻപുറങ്ങളിൽ അവശേഷിച്ചുനില്ക്കുന്നുണ്ട്. വാശിയുള്ള ശബ്ദത്തിൽ "തിളക്കുന്ന എണ്ണയിൽ കൈമുക്കാൻ ഞാൻ തയ്യാറാണെ"ന്നും

മററം പറയുന്ന സമ്പ്രദായം ഇന്നും മായാതെ നില നില്ക്കുന്നു. പിടിയൻമുതലയുള്ള വെള്ളത്തിൽ കുററക്കാരനായിക്കഴിഞ്ഞവനെ നീന്തിക്കുകയായിരുന്നു മറെറാരു പരീക്ഷണം. കുററക്കാരനെ ആദ്യം തൂക്കം കണക്കാക്കി കുളിപ്പിക്കുകയും കുളികഴിഞ്ഞശേഷം തൂക്കം കുറഞ്ഞുകണ്ടാൽ അപരാധിയല്ലെന്നുവിധിക്കപ്പെടുകയുംചെയ്യുന്ന മറെറാരു രീതിയും നടപ്പുണ്ടായിരുന്നു.

ബ്രഹ്മഹത്യ, മദ്യപാനം, വ്യഭിചാരം എന്നിവയാണ് അന്നു ഏററവും വലിയ കുററമായി കണക്കാക്കപ്പെട്ടിരുന്നതു്. ഗുരുകല്പന ധിക്കരിക്കൽ, ഗോഹത്യ എന്നിവയും വലിയ കുററങ്ങളാണ്. കളവു നടത്തിയാൽ കട്ടതു് ആനയായാലും അടക്കയായാലും മിക്കവാറുംശിക്ഷ ഒന്നായിരുന്നു. വ്യഭിചാരിണിയെന്നു മുദ്രകുത്തപ്പെട്ടാൽ ആ വ്യക്തിക്കു യാതൊരുരക്ഷയുമില്ല. ജാതിഭ്രഷ്ട്, നാടുകടത്തൽ, കന്നുകാലികളെപ്പോലെ പിടിച്ചുവില്ക്കൽ, വെട്ടിക്കൊല്ലൽ ഇതെല്ലാമാണ് വ്യഭിചാരത്തിനുള്ള ശിക്ഷകൾ. അന്നുള്ളവർ ധർമ്മഭ്രംശത്തെ പരമാവധി ഭയപ്പെട്ടിരുന്നു. ഒരു ഭാഗത്തു കുറെപേർ ചേർന്നു ഒരടക്കാമോഷ്ടകനെ കൊന്നുകളഞ്ഞതായി പ്രസിദ്ധസഞ്ചാരിയായ ഇബ്നബത്തൂത്ത തന്റെ യാത്രാക്കുറിപ്പിൽ രേഖപ്പെടുത്തിയിരിക്കുന്നു. കുററവാളിയെ രണ്ടു തുണ്ടാക്കി വെട്ടി പ്രദർശിപ്പിക്കുകയും പതിവുണ്ടായിരുന്നു. ആനയെക്കൊണ്ടു ചവിട്ടിക്കൊല്ലിക്കുകയെന്നതായിരുന്നു മറെറാരു ശിക്ഷ.

ഒരാൾ കടം വീട്ടാനമാന്തിച്ചാൽ അതൊരു ഭയങ്കരാപരാധമായി കണക്കാക്കുക പതിവായിരുന്നു. കൊട്ടത്തു നിശ്ചയപ്രകാരം തിരിച്ചുകിട്ടില്ലെന്നു തീർച്ചപ്പെട്ടുകഴിഞ്ഞാൽ കൊടുത്തവൻ വാങ്ങിയ കടക്കാരനെ നടക്കാക്കി ചുററുമായി ഒരു വരവരക്കുന്നു. മറെറാരുതന്നെ ചെയ്യാൻ മടിയില്ലാത്തവനായാലും ശരി ആ വര കടന്നുപോകാൻ അതിൽപ്പെട്ടു കഴിഞ്ഞവനു പാടില്ല. കടത്തിനു വ്യക്തമായ പരിശാന്തിയായെന്നു എതിർകക്ഷിക്കു ബോധ്യപ്പെട്ടു സമ്മതിച്ചാൽ മാത്രമേ അയാൾക്കവിടെനിന്നു പുറത്തിറങ്ങാൻ പാടുള്ളൂ. നാടുവാഴിയും ന്യായാസനവും അംഗീകരിച്ച ഈ സമ്പ്രദായം വളരെനാൾ നിലനിന്നു. ഈ 'കെട്ടക്കത്തെ കൈ' സംഭവിക്കുന്നതിന്നുമുമ്പുതന്നെ ഏതെങ്കിലും നിലയിൽ കാര്യമവസാനിപ്പിക്കപ്പെട്ടിരുന്നു. ഈ കടംപിരിക്കൽ സമ്പ്രദായത്തിൻെറ അവശിഷ്ടമായി "വരവരച്ചു വസൂലാക്കുക" മുതലായ വാക്കുകൾ ഇന്നും ജനങ്ങളുടെ ഇടയിൽ നിലനിന്നുവരുന്നതായിക്കാണാം.

പിശാചുക്കളിലും ഭൂതപ്രേതാദികളിലും അന്നു വലിയ വിശ്വാസമായിരുന്നു. മന്ത്രവും വശീകരണവുമറിയുന്നവരെ ആളുകൾ ഭയപ്പെടുകയും ബഹുമാനിക്കയും ചെയ്തിരുന്നു. അപമരണങ്ങളുടെയെല്ലാം പിന്നിൽ ഭൂതമോ പിശാചോ ആഭിചാരങ്ങളോ സ്ഥലം പിടിച്ചിരുന്നു. ഈ

പഴയ ബോധം അപരിഷ്കൃതരായ നമ്മുടെ കാട്ടുജാതിക്കാരിലും അധഃകൃതവിഭാഗത്തിലും ഇന്നും നിലനിന്നുവരുന്നതായിക്കാണാം. പണിയന്മാരിൽ മിക്കവരും മരിക്കുന്നതു്, ശത്രുവിന്റെ മാരണത്തിന്റെ ഫലമായിട്ടാണെന്നാണു് അവർ വിശ്വസിക്കുന്നതു്. ശത്രുവിന്റെ രൂപം മെഴുകിലുണ്ടാക്കി പല മന്ത്രങ്ങളും അതിന്മേൽ പ്രയോഗിക്കലും ആവാഹിക്കലുമെല്ലാം കഴിച്ചു് അതു് ദഹിപ്പിക്കുക; ശ്മശാനത്തിൽനിന്നു് എല്ലോ തലയോട്ടോ കൊണ്ടുവന്നു മന്ത്രങ്ങളുരുക്കഴിച്ചു് അതിൽ ശക്തി ആവാഹിച്ചു് ശത്രുവിന്റെ ഭവനത്തിൽ ആരും കാണാതെ കൊണ്ടുചെന്നു നിക്ഷേപിക്കുക; ശവം കൊണ്ടുവന്നു് പ്രത്യേകതരം വൃക്ഷച്ചുവട്ടിൽവെച്ചു മന്ത്രങ്ങളും ചില ഭീകരക്രിയകളും ചെയ്യുക മുതലായ പലതും അന്നു ശത്രുപീഡയുടെയും വശ്യത്തിന്റെയും മററും പേരിൽ നടപ്പുണ്ടായിരുന്നു. അന്നു് പ്രസിദ്ധരായ 12 മന്ത്രവാദികളാണത്രേ ഉണ്ടായിരുന്നതു്. അവരിൽ ആറുപേർ ദുർമ്മൂർത്തികളേയും ആറു പേർ സന്മൂർത്തികളേയുമാണു് ഉപാസിച്ചതു്.

---

## മാമാങ്കവും വള്ളുവക്കോനാതിരിയും

### എട്ട്

കിഴക്ക പന്തലൂർമല; വടക്കുംതെക്കുമായി ആനക്കയം-പുലാമന്തോൾപുഴകൾ; പടിഞ്ഞാറ് മലപ്പുറം—പാങ്ങ് ഭാഗത്തെ കുന്നുകൾ;-ഇവയെല്ലാം അതിരായിനിന്നു സംരക്ഷിച്ചുപോരുന്ന വള്ളുവക്കോനാതിരിയുടെ കൊട്ടാരവും പരിസരവും പ്രകൃതിയുടെ അനുഗ്രഹംകൊണ്ടു പൂണ്ണമാണ്. ഈ അതിക്കെത്തുള്ള (മലപ്പുറത്തിനു 3 നാഴിക കിഴക്ക്) കുറുവക്കോവിലകത്താണ് രാജപട്ടം ലഭിച്ച "വല്ലഭൻ ചാത്തൻ കോത" സിംഹാസനാരൂഢനായി രാജ്യഭരണം നടത്തിവന്നതു്. രാജപട്ടം സിദ്ധിച്ചുകഴിഞ്ഞാൽ സന്യാസജീവിതമാണ് ഇവർ നയിച്ചുവരാറ്. പഴയ കാലംമുതല്ക്കേ ആയുധത്തെക്കാൾ ദൈവശക്തിയെ

യാണ് ഈ കുടുംബക്കാർ ആശ്രയിച്ചുവന്നതു്. മലപ്പുറത്തു നിന്നു പെരുന്തൽമണ്ണക്കു പോകുന്ന റോഡിൽ ഒരു മൂന്നു നാഴിക ചെന്നാൽ തെക്കുഭാഗത്തായി ഇടിഞ്ഞു തകൎന്ന ഒരു പഴയ തറയും അനാഥമായ ഒരു ക്ഷേത്രസ്ഥാനവും കാണാം. വള്ളുവക്കോനാതിരി രാജ്യം ഭരിച്ച സാക്ഷാൽ കുറുവക്കോവിലകമെന്ന സ്ഥാപനം അവിടെയായിരുന്നു. കേരളത്തിലെ ഏറ്റവും പഴക്കംചെന്ന രാജവംശം വള്ളുവക്കോനാതിരിയുടെതായാണ് സങ്കല്പിക്കപ്പെടുന്നതു്. 700 എ. ഡി. യിലെ ഒരു ജൂതതാമ്രശാസനത്തിൽ "വള്ളുവനാട്ടിലെ രൈരൻ ചാത്ത"നെന്നു് വള്ളുവക്കോനാതിരിയുടെ പേർ രേഖപ്പെടുത്തിക്കാണുന്നു. ഒരു പഴയ സിറിയൻ ക്രിസ്ത്യൻ രേഖയിലും ഈ രാജകുടുംബത്തെപ്പററി പറഞ്ഞിട്ടുണ്ടു്. രൈരൻചാത്തൻ, ശ്രീവല്ലഭൻ, വള്ളുവക്കോനാതിരി, വെള്ളാട്ടിരി, ആറങ്ങോട്ടുടയവർ, വല്ലഭൻ ചാത്തൻകോത എന്നീ പേരിലെല്ലാം വള്ളുവക്കോനാതിരി അഭിസംബോധനം ചെയ്യപ്പെടുന്നു.

വള്ളുവക്കോനാതിരിയുടെ ആഗമനത്തെപ്പററി വ്യക്തമായ ലക്ഷ്യങ്ങളൊന്നുംതന്നെ കിട്ടാനില്ലാതെയാണിരിക്കുന്നതു്. ഇവരുടെ ആരാധനാമൂൎത്തിയായ തിരുമാന്ധാംകുന്നിൽഭഗവതിക്ഷേത്രവുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ള ചരിത്രത്തിൽക്കൂടി നോക്കിയാൽ വളരേയധികം പഴക്കംചെന്ന ഒന്നാണു് ഈ വംശമെന്നു കാണാം. ചരിത്രാതീതകാലത്തെ മാന്ധാതാവിൻെറ



കറുവക്കോവിലകം വള്ളുവക്കോനാതിരി രാജ്യം ഭരിച്ചത്
ഈ കോവിലകത്തിരുന്നാണ്. ഇന്നത് ശൂന്യമായി കിടക്കുന്നു.
(പേജ് 70)



തിരുമാന്ധാംകുന്ന് ക്ഷേത്രവും തെക്കെ നടയും
(പേജ് 75)



തിരുമാന്ധാംകുന്ന് നിലപാട് തറ



തിരുമാന്ധാംകുന്ന്-ക്ഷേത്രത്തിന്റെ അകത്തുള്ള ചുവർ ചിത്രങ്ങൾ

കാലത്തുനിന്നാണ് പ്രസ്തുത ക്ഷേത്രത്തിന്റെ ആരംഭമെന്നു പറയപ്പെടുന്നു. മാന്ധാതാവിന്റെ വംശത്തിലൂടെയാണ് ഇവരുടെ ആഗമനമെന്നുള്ള സങ്കല്പം ശരിയായിക്കൊള്ളണമെന്നില്ലെങ്കിലും നിരസിക്കാൻ പാറവമെന്നു തോന്നുന്നില്ല. പല്ലവരാജാക്കന്മാരിൽനിന്നാണ് വല്ലഭവംശമുണ്ടായതെന്നത്രെ മറെറാരഭിപ്രായം. പല്ലവശബ്ദം തന്നെയാണ് വള്ളുവനായി മാറിയതെന്ന ന്യായവും അപ്രസക്തമല്ല. ഇതിൽനിന്നെല്ലാം സ്ഥിരീകൃതമായഭിപ്രായമുണ്ടാക്കുക വിഷമമാണെങ്കിലും ഏററവും പഴക്കം ചെന്ന ഒന്നാണ് വള്ളുവക്കോനാതിരിവംശമെന്നതിൽ പക്ഷാന്തരമില്ല. പെരുമാറാംഭരണം നിലവിലുണ്ടായിരുന്ന ക്രിസ്ത്വാബ്ദം 825 മുതൽ മാമാങ്കം നടത്തിയതു് വള്ളുവക്കോനാതിരിയായിരുന്നുവെന്നാണ് ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നതു്. 11-ാം നൂററാണ്ടിൽ ഒടുവിലത്തെ പെരുമാളായ ഭാസ്കരരവിവർമ്മയിൽനിന്നാണ് മാമാങ്കത്തിന്റെ അവകാശം ഇവൎക്കു ലഭിച്ചതെന്ന മറെറാരഭിപ്രായവും പ്രബലമായി നിലനില്ക്കുന്നുണ്ടു്. കേരളീയർ രക്ഷാപുരുഷനെ അംഗീകരിക്കുന്ന പ്രധാന ചടങ്ങും മഹോത്സവവുമായി മാറിയ മാമാങ്കം തുടൎച്ചയായി നൂററാണ്ടുകളോളം നടത്താൻ സാധിച്ചതിൽനിന്നു് വള്ളുവക്കോനാതിരിയുടെ ബ ഹു ജ ന സ മ്മ തി ന ല്ല വ ണ്ണം വ്യക്തമാകുന്നുണ്ടു്. "വേണാട്ടുസ്വരൂപത്തിൽനിന്നുകാമനപ്പൂതിയ കോയിക്കൽ പണ്ടാരപ്പിള്ളയും, പെരുമ്പടപ്പിൽ

നിന്നു പാലിയത്തു മേനോനും, ഏറനാട്ടു നെടുവിരിപ്പിൽ നിന്നു മാങ്ങാട്ട് രാരിച്ചമേനോനും, കോലത്തിരിസ്വരൂപത്തിൽനിന്നു പുതുശ്ശേരി നമ്പിയാർ നാട്ടധികാരികണക്കപ്പിള്ളയും" ഇങ്ങിനെ "നാലു പട്ടോലക്കാരും ഒരു നിലയിൽ കൂടിയിരുന്നു നാലു പട്ടോലയും നിവന്നു കുമാരിഗോകർണ്ണത്തിനകത്തു അഴിയുന്ന മര്യാദയും അടക്കം ആചാരവും മേലെ പട്ടത്തു ബ്രാഹ്മണരേയും മാടമ്പികളെയും പ്രഭുക്കന്മാരെയും പ്രജകളെയും ബോധിപ്പിച്ചു, വള്ളുവക്കോനിൻ തൃക്കൈക്കടക്ക വേലയായി പതിനേഴു നാട്ടിലെ പ്രജകൾ ഒക്കെയും അലങ്കാരമായ മഹാമകവേല നടത്തണ"മെന്നതിൽനിന്നും കേരളത്തിലെ എല്ലാ രാജാക്കന്മാരുടെയും സ്നേഹാദരങ്ങളോടുകൂടിയാണ് ആറങ്ങോട്ടുടയവർ രക്ഷാപുരുഷനായവരോധിക്കപ്പെട്ടതെന്നു വ്യക്തമാണ്. ആദ്യ കാ ല ങ്ങ ളി ൽ പ്ര താ പ ത്തി ലും തികഞ്ഞ ദൈവവിശ്വാസത്തിലും മാമാങ്കവും നാടും ഭരിച്ചുവന്ന വള്ളുക്കനാരി കുടുംബം ക്രമത്തിൽ വഴ്പിക്കയും മങ്കട, ആയിരംനാഴി, കടന്നമണ്ണ, അരിപ്ര എന്നിങ്ങിനെ നാലുഭാഗമായി പിരിയുകയും ചെയ്തു. ഈ വിഭാഗങ്ങളിൽ അധികാരലോഭവും അന്തഃച്ഛിദ്രവും സ്ഥലം പിടിക്കയും അതുവഴി പല അവിചാരിതങ്ങളായ ദുഃഖകഥകൾക്കും ഈ അനുഗ്രഹീതഭൂമി സാക്ഷ്യംവഹിക്കേണ്ടിവരികയും ചെയ്തു. സാമൂതിരിയുടെ കയററത്തോടൊപ്പം അത്തരം ഉദ്യോഗരംഗം പ്രസ്തുത കുടുംബത്തിൽ പ്രത്യക്ഷ

പ്പെട്ടിരുന്നില്ലെങ്കിൽ ചരിത്രത്തിന്റെ ഒഴുക്ക ഇന്നുള്ള തിൽനിന്നു വിപരീതമായ ഒരു നിലയിലായിക്കൂടായ്ക യില്ലായിരുന്നു. മേൽപറഞ്ഞ നാലുവിഭാഗങ്ങളിൽ ദുർബ്ബല കക്ഷിയെ നാമാവശേഷമാക്കി അവരുടെ അവകാശാധി കാരങ്ങളും തങ്ങളുടെതാക്കിത്തീർക്കാൻ നിർദ്ദയങ്ങളായ പല ക്രൂരതകളും അവരുടെ അടുത്ത അവകാശികൾ നടത്തുക യുണ്ടായിട്ടുണ്ട്. അത്തരം പഴുതുകൾ ശത്രുക്കൾക്ക അവ സരമുണ്ടാക്കിക്കൊടുക്കയും നൂററാണ്ടുകളോളം നിലനിന്നു വന്ന നിലപാട നില്ക്കാനും മാമാങ്കം നടത്താനുമുള്ള അവകാശാധികാരങ്ങൾ 13-ാം നൂററാണ്ടോടുകൂടി അവൎക്ക പൂൎണ്ണമായി നഷ്ടപ്പെടുകയും ചെയ്തു.

വള്ളുവക്കോനാതിരി കുടുംബത്തിൽ ക്രമത്തിൽ വള്ളുവക്കോനാതിരി, വെള്ളാൽപ്പാട്ട്, തച്ചറാൾപ്പാട്ട്, എടത്തറാൾപ്പാട്ട്, കൊളത്തൂർ, പടിഞ്ഞാറെക്കര എന്നി ങ്ങിനെയാണ് സ്ഥാനക്രമങ്ങൾ. ആദ്യകാലങ്ങളിൽ തിരുനാവായക്കിപ്പുറം (ആറിങ്ങോട്ട്) ബേപ്പൂർപുഴവരെയു ള്ള വിസ്തൃതഭൂമി ആറങ്ങോട്ടുടയവരുടെ ഭരണത്തിൻ കീഴിലായിരുന്നു. വള്ളുവക്കോനാതിരികുടുംബത്തിന്റെ താങ്ങും തണലുമായി പ്രധാനമന്ത്രിപദവി വഹിച്ചതു കരുവായൂർ മൂസ്സായിരുന്നു. മൂസ്സിനുപുറമെ അദ്ദേഹത്തി ന്റെ ഭരണമണ്ഡലത്തിന്റെ നെടുംതൂണുകളായി. മണ്ണാ ക്കാട്ടുനായർ, ധൎമ്മോത്തുപണിക്കർ, വീട്ടിക്കാട്ടുനായർ,

കൊളത്തൂർവാരിയർ, പലാപ്പററ (കതിരവട്ടത്തു്)നായർ, കാരക്കാട്ടുമൂപ്പൻ, കോങ്ങാട്ടുനായർ എന്നിവരാണുണ്ടായി രുന്നതു്. സാമൂതിരിയുടെ ജൈത്രയാത്രയോടുകൂടി കവള പ്പാറ, ധർമ്മോത്തു്, കതിരവട്ടത്തു് മുതലായ സേനാനായ കന്മാർ അവരവരുടെ സൈന്യങ്ങളോടുകൂടി കൂറുമാറി സാമൂതിരിയുടെകൂടെ ചേൎന്നു. ധീരനും സ്വാമിഭക്തനു മായ കരുവായൂർ മൂപ്പിലങ്ങുന്നു് മലപ്പുറത്തിനപ്പുറം പട പ്പുറമ്പിൽവെച്ചുണ്ടായ യുദ്ധത്തിൽ കൊല്ലപ്പെട്ടുകയും വീരസാഹസികരായ പടനായകന്മാരെന്നു പേരുകേട്ട ചന്ത്രത്തിൽപണിക്കർ, പുതുമനപ്പണിക്കർ, കോൽക്കാട്ടു പണിക്കർ, വേക്കോട്ടുപണിക്കർ, വട്ടൊണ്ണിമേനോൻ മുതലായവർ ചാവേറായി ആത്മബലിയൎപ്പിക്കയും ചെയ്തു തോടെ വള്ളുവനാട്ടിൻെറ പ്രഭാവം സ്വാഭാവികമായും അസ്തമിച്ചു. പതിമൂന്നാം നൂററാണ്ടിൻെറ അന്ത്യഘട്ട ത്തിലാണു് ഒരു കോഴിക്കോട്ടുകാരൻ കോയയുടെ സഹായ ത്തോടുകൂടി വള്ളുവക്കോനാതിരിയെ വെട്ടിക്കൊന്നു് സാമൂതിരി മാമാങ്കാവകാശം സ്വായത്തമാക്കിയതെന്നനു മാനിക്കപ്പെടുന്നു. ആ പഴയകാലത്തെ മലയാളകാവ്യ മെന്നുഹിക്കപ്പെടുന്ന ഉണ്ണിയച്ചീചരിതത്തിൽ സാമൂതി രിയുടെ ആക്രമണത്തിൽനിന്നു വള്ളുവനാട്ടു് രക്ഷിക്കാൻ വെള്ളാട്ടിരിയുടെ പട കഠിനാധ്വാനം ചെയ്യുന്നതായി പറഞ്ഞുകാണുന്നു.

തിരുമാന്ധാംകുന്നക്ഷേത്രത്തിൻെറ തെക്കേ നടക്ക തൊട്ടുകാണുന്ന കരിങ്കൽത്തറ വള്ളുവനാട്ടു രാജവാഴ്ചയിൽ പല പ്രധാന കാര്യങ്ങൾക്കും സാക്ഷ്യംവഹിച്ചിട്ടുണ്ട്. തിരുനാവായ തങ്ങൾക്ക നഷ്ടപ്പെട്ടശേഷം ഈ തറമേൽ കയറി നിലപാടു നിന്നുകൊണ്ടാണ് വള്ളുവനാട്ടരച ന്മാർ രാജ്യക്ഷേമമന്വേഷിച്ചുപോന്നതു്. തിരുനാവായ നിലപാടുനിന്ന അതേ നിലയിൽ വാളൂരി ഉയത്തിപ്പിടിച്ചു കൊണ്ടു് ആറങ്ങോട്ടുടയവരോ പ്രതിപുരുഷനോ (പ്രതി പുരുഷനായി കാവടനായരാണ് നിന്നിരുന്നതു്) ഈ തറ മേൽ വന്നുനിന്നുകൊണ്ടാണ് ചാവേറെ തിരുനാവക്കയ ച്ചതു്. ഇതേ തറമേൽനിന്നാണ് മാമാങ്കം നടത്താൻ വെള്ളാട്ടിരി എല്ലാ കാലവും പുറപ്പെട്ടിരുന്നതു്.

മാമാങ്കത്തിനുചെന്ന അവസരത്തിൽപരം ചാവേർവീര ന്മാർ പടവെട്ടിമരിച്ചതായിട്ടാണ് കണക്കാക്കപ്പെട്ടിട്ടു ള്ളതു്. പടയിൽ നായന്മാർ മാത്രമല്ല വിവിധജാതിക്കാരും മുസ്ലിംകൾകൂടിയും പങ്കെടുത്തിരുന്നു. ചാവേർവീരന്മാരുടെ നേതൃത്വം വഹിക്കാനും അവരെ നയിക്കാനും നായക ന്മാരായിനിന്നതു് മുൻപറഞ്ഞ ചന്ത്രത്തിൽ പണിക്കർ മുതലായവരായിരുന്നു. തിരുനാവായയും മാമാങ്കാവകാ ശവും നഷ്ടപ്പെട്ടശേഷം കൊല്ലംതോറും മാമാങ്കാഘോഷ ത്തിനുപകരം പൂരാഘോഷം കൊണ്ടാടുകയും പൂരപ്പറ മ്പിൻെറ മേലെ നടയിൽ കരിങ്കൽത്തറയിൽ നിലപാടു നില്ക്കയും ചെയ്തുവന്നു. കക്കടകലഗ്നത്തിൽ വ്യാഴം പ്രവേ

ശിക്കുന്ന കുംഭമാസം അശ്വതിമുതൽആരംഭിക്കുന്ന മാമാങ്കം ഒരു മാസം ആഘോഷിച്ചവസാനിപ്പിക്കുന്നു. തുടന്നു കൊണ്ടു തിരുമാന്ധാങ്കുന്നിലെ രോഹിണിപ്പാട്ടുദിവസമാണു് വള്ളുവക്കോനാതിരി തിരുമാന്ധാങ്കുന്നിലെഴുന്നെള്ളുക.

ആദ്യകാലം മാമാങ്കത്തിനനുസരിച്ച 12 കൊല്ലത്തിലൊരിക്കൽ എന്ന തോതിൽ നടത്തിവന്ന തിരുമാന്ധാങ്കുന്നിലെ പൂരോത്സവം കൊല്ലംതോറും ആഘോഷിക്കാൻ തുടങ്ങിയതു് അടുത്തകാലത്താണു്. കൊല്ലവഷം 1058ൽ തീപ്പെട്ട മങ്കട വള്ളുവക്കോനാതിരിയാണു് ഈ വ്യതിയാനം വരുത്തിയതു്. ആദ്യം പൂരക്കാലങ്ങളിൽ വള്ളുവക്കോനാതിരിയുടെ പ്രതിപുരുഷനെന്ന നിലയിൽ തിരുമാന്ധാങ്കുന്നു് ആറാട്ടുകടവിലെ ചമ്പകത്തറയിൽ ഉടുത്തൊരുങ്ങി ഉടവാളുമായി കയറിനിന്നു കാവടനായർ നിലപാടു നില്ക്കുകയും പതിവുണ്ടായിരുന്നു. നിലപാടു നിന്നുകഴിഞ്ഞാൽ നാട്ടിലെവിടെയെങ്കിലും ആക്കെങ്കിലും വല്ല ആക്ഷേപവുമുണ്ടെങ്കിൽ അതവിടെ വന്നു ബോധിപ്പിക്കണമെന്നാണു് നിശ്ചയം. അവിടെ ബോധിപ്പിക്കപ്പെട്ട ഏതു തരം ആക്ഷേപവും തീക്കാൻ വള്ളുവക്കോനാതിരി ബാധ്യസ്ഥനാണു്.

---

# മാമാങ്കവും സാമൂതിരിയും

## ഒമ്പതു്

പതിമൂന്നാം നൂററാണ്ടു് അവസാനമാകുമ്പോഴേക്കും വിജയത്തിൽനിന്നു വിജയത്തിലേക്കു നീങ്ങിക്കൊണ്ടിരുന്ന സാമൂതിരിപ്പാടു് വള്ളുവക്കോനാതിരിയിൽനിന്നു മാമാങ്കം നടത്താനുള്ള അവകാശം പിടിച്ചടക്കുകയും കുന്നും കടലും അതിരായ നാടുമുഴുവൻ കീഴടക്കി കുന്നലക്കോനാതിരിയായി വാഴുകയും ചെയ്തു. തിരുനാവായ മണിത്തറയിൽവെച്ചാരംഭിച്ച കുടിപ്പകതീരാതെ വെള്ളാട്ടിരിയും സാമൂതിരിയും മൈസൂർവ്യാഘ്രത്തിന്റെ വരവുവരെക്കും പരസ്പരം മത്സരിച്ചു യുദ്ധം ചെയ്തുകൊണ്ടിരുന്നു. ടിപ്പുവിന്റെ ആഗമനം ഈ രണ്ടു പേരേയും മൂന്നാമതൊരഭയസങ്കേതം തേടാൻ നിർബ്ബന്ധരാക്കി. ഇവരുടെ കുടിപ്പക

രാജകുടുംബങ്ങൾ തമ്മിൽ മാത്രമായിട്ടല്ല നിലനിന്നു വന്നതു്. വള്ളുവനാട്ടുകാർ സാമൂതിരിയുടെ നാട്ടുകാരനെ കണ്ടാൽ വെറുപ്പുപ്രദർശിപ്പിച്ചു. വള്ളുവനാട്ടുകാരനെ മറ്റേ കൂട്ടർ ഒരു ദുഷ്ടകനമായി പരിഗണിച്ചു.

ഈ തീരാത്ത പകക്കും ഉഗ്രമായ സംഭവങ്ങൾക്കും കാരണഭൂതനായി പ്രവർത്തിച്ച പ്രധാനവ്യക്തി കോഴിക്കോട്ടുകാരനായ ഒരു മുസ്ലിമാണെന്നാണു് ചരിത്രം രേഖപ്പെടുത്തിയിരിക്കുന്നതു്. പ്രസ്തുത കോയ വള്ളുവക്കോനാതിരിയുടെ പ്രതാപത്തേയും നിലപാടു നില്ക്കുമ്പോഴുള്ള മേന്മയേയും പററി സാമൂതിരിയെ പറഞ്ഞു പ്രലോഭിപ്പിക്കയും അദ്ദേഹത്തിന്നിഷ്ടമാണെങ്കിൽ വള്ളുവക്കോനാതിരിയെ പിടിച്ചിറക്കി മാമാങ്കത്തിൻെറയും നിലപാടു നില്ക്കലിൻെറയും അവകാശം സാമൂതിരിക്കാക്കി മാററാൻ പ്രയാസമില്ലെന്നും പറഞ്ഞു. സാമൂതിരി അതിന്നു സമ്മതം മൂളുകയും കോയയുടെ സഹായത്തോടുകൂടി അടുത്ത മാമാങ്കത്തിൽ വള്ളുവക്കോനാതിരിയെ വധിച്ചു് തൻെറ ആധിപത്യമുറപ്പിക്കയും ചെയ്തു. ഇതുസംബന്ധിച്ചുള്ള ഒരു രേഖ ഇങ്ങിനെ തുടരുന്നു.

“കർക്കടകവ്യാഴം കുംഭമാസത്തിൽ ഉണ്ടല്ലൊ മഹാമഖം. അന്നാൾ തിരുനാവായി പേരാററിൽ തീർത്ഥം അവിടെ ഈ കേരളത്തിങ്കൽ ചൊവ്വരക്കൂററിലുള്ള രാജാക്കന്മാൎക്ക നിലപാടും സ്ഥാനമാനങ്ങളുമുണ്ടല്ലൊ. അതിനെ കാണ്മാൻ കോയ പുറപ്പെട്ടു രാജാവിനെ കേൾപ്പിച്ചു

മഹാമകവും കണ്ടു വരികയും ചെയ്തു 'എങ്ങിനെ ?' എന്ന വാറെ ഈ മഹാമകത്തിന്നു ദിവ്യതീൎത്ഥം ഒഴുകുക എന്നിയേ മററെന്തെല്ലാം അലങ്കാരം ഉള്ളു ? എന്നരുളിച്ചെയ്ത വാറെ അവിടെയുള്ള അലങ്കാരാദികൾ ഒക്കവേ അറിയിച്ചു. എന്നല്ല ഈ സ്ഥലങ്ങൾ ഒക്കവേ നമ്മുടെ സ്വരൂപത്തിൽ അത്രെ വിധി ആകുന്നതു എന്നുണർത്തിച്ചവാറെ അരുളിച്ചെയ്തു മഹാരാജാവു് 'അതിന്നു നമ്മാൽ കൎത്തവ്യമില്ല' എന്നു കേട്ട വാറെ പറഞ്ഞു. 'ഈ സ്ഥാനം ഇങ്ങു വേണമെന്നു വരികിൽ അടിയേൻ പിടിച്ചടക്കിത്തരുന്നുണ്ടു്'' എന്നു കേട്ട വാറെ പൂന്തുറക്കോൻ 'എങ്കിൽ നിന്നെ വലത്തുഭാഗത്തുനിൎത്തീടുന്നുണ്ടു്''എന്നു കേട്ടപ്പോൾ അവൻ കടലൂടെയും മററുള്ളവർ കരയൂടെയും തെക്കോട്ടു പടകൂട്ടി ജയിച്ചു. ഓരോരുനാടും നഗരങ്ങളും ക്ഷേത്രങ്ങളും അടക്കിക്കൊണ്ടു് വ്യാഴവട്ടം തികയുമ്പോഴേക്കു തിരുനാവായിൽ എത്തി ആ സ്ഥാനങ്ങളും അടക്കി. അവനന്നു മികവിനാലെ കമ്പവെടി കല്ലലകയും തീൎത്തു പണ്ടാരും കണ്ടിട്ടില്ലാത്ത വിശേഷം എന്നേക്കും കുറവുവരാതെ ഇരിപ്പാൻ മുതലും വെച്ചു അങ്ങു കോഴിക്കോട്ടു കോയ എന്നു പേരും വിളിച്ചു അനേകം സ്ഥാനങ്ങളും കൊടുത്തു വലഭാഗത്തു നിൎത്തുകയും ചെയ്തു. അന്നു ചൊവ്വരക്കൂററിലുള്ള സ്ഥാനം പന്നിയൂർക്കൂററിലേക്കു അടങ്ങിയിരിക്കുന്നു. ആ പരിഭവത്തിന്നു അന്നു തുടങ്ങി തിരുമാന്ധാംകുന്നു ഭഗവ

തിയുടെ ആജ്ഞയാലെ ഇന്നു അങ്കപ്പോരുണ്ടായി മരിക്കുന്ന ആർങ്ങോട്ടർ സ്വരൂപത്തിലുള്ള ചേവകർ എന്നറിക." (Ibid P. P. 94—95)

കോയയുടെ ഉപദേശപ്രകാരം നിലപാടുനില്ക്കുന്ന വെള്ളാട്ടിരിയെ വെട്ടിക്കൊല്ലാനും രക്ഷാപുരുഷസ്ഥാനം കൈക്കലാക്കാനും സാമൂതിരിക്ക സാധിച്ചു. കോയയുടെ ചതികൊണ്ടു വിജയിയായ അദ്ദേഹം 'കോഴിക്കോട്ട കോയ'യെന്നും 'സംബന്ധർക്കോയ'യെന്നും മററുമുള്ള ബഹുമതിനാമങ്ങൾ കൊടുത്തു കോയയെ മാനിക്കുകയും വളരെ വിലപിടിച്ച രത്നങ്ങളും പട്ടും വളയും വിരുതും വീരശൃംഖലയും മററും സമ്മാനിക്കയും ചെയ്തു. ഇതിനെല്ലാം പുറമെ മാമാങ്കാവസാനത്തിൽ സാമൂതിരി നിലപാടു നില്ക്കുമ്പോൾ പ്രധാന അംഗരക്ഷകന്മാരായ ഏറാൾപ്പാട്, മങ്ങാട്ടച്ചൻ മുതലായവരൊപ്പം വലഭാഗത്തു ആയുധപാണിയായി നില്ക്കാനുള്ള പ്രത്യേകാവകാശവും കോയക്ക ലഭിച്ചു. അങ്ങിനെ നിലപാടു നില്ക്കാനുള്ള അവകാശം സമ്പാദിച്ചശേഷം വെള്ളാട്ടിരിയുടെ താങ്ങും തണലുമായ വിശ്വസ്തമന്ത്രി കരുവായൂർ മൂപ്പിലങ്ങുന്നിനെ വധിക്കുവാനും തിരുനാവായയുടെ രക്ഷാസ്ഥാനവും മൂപ്പിലങ്ങുന്നിൻെറ സങ്കേതവുമായ വെങ്കടക്കോട്ട പിടിച്ചടക്കാനുമുള്ള പരിശ്രമത്തിലാണ് സാമൂതിരി മുഴുകിയതു്.

വെങ്കടക്കോട്ട തികച്ചും വള്ളുവനാട്ടിൻെറ മർമ്മസ്ഥാനത്താണ് സ്ഥിതിചെയ്യുന്നതു്. കോട്ടക്കലെന്ന

പേരിൽ ഇന്നു അറിയപ്പെടുന്ന ഈ സ്ഥലത്തുനിന്നു കിഴക്കോട്ടുനോക്കുന്ന ഏവർക്കും മാനസികമായ ഒരു കുളിർമ അനുഭവപ്പെടും. വള്ളുവക്കോനാതിരിയുടെ പ്രധാന സ്ഥാനമായ പന്തലൂർമല മുതൽ തിരുനാവായ വരെ പടിഞ്ഞാറോട്ടായി പരന്നുനിരന്നുകിടക്കുന്ന സുന്ദരഭൂമിയിൽ തിരുനാവായയിലേക്കു ഒരാറേഴുനാഴിക മാത്രമുള്ള സ്ഥലത്താണ് ആറങ്ങോട്ടുടയവരുടെ പ്രധാന സചിവനായ മൂപ്പിലഞ്ഞു താമസിച്ചിരുന്നതു്. അധൃഷ്യമായി അനുനിമിഷംപെരുകിപ്പെരുകിവന്ന സാമൂതിരിയുടെസൈന്യം വെങ്കടകോട്ടക്കുനേരെ കതിച്ചുകയറി. മാമാങ്കാവകാശം നഷ്ടപ്പെട്ടതിനെത്തുടന്നു വള്ളുവക്കോനാതിരിക്കു കിട്ടിയ രണ്ടാമത്തെ അടിയായിരുന്നു ആ തള്ളിക്കേററം.

അവിടെവെച്ചുനടന്ന യുദ്ധം അതിഭയങ്കരമായിരുന്നു. തങ്ങളുടെ ജീവന്മരണപ്രശ്നമെന്നനിലയിൽ വെള്ളാട്ടിരിയുടെ സൈന്യങ്ങൾ ശത്രുക്കളോടു പരമാവധി വീരോടെ പൊരുതി. ആ ഉഗ്രയുദ്ധത്തിൽ സാമൂതിരിയുടെ മന്ത്രിമാരിൽ പ്രധാനിയായ തിനയഞ്ചേരി ഏളയതു് കൊല്ലപ്പെട്ടു. കൂടെത്തന്നെ നൂറുകണക്കിനുള്ള സൈന്യങ്ങളും രണ്ടു ഭാഗത്തും നശിച്ചു. തങ്ങൾക്കു സംഭവിച്ച ഉഗ്രമായ ആ നഷ്ടം നികത്താൻ കോട്ടപിടിക്കുന്നതുകൊണ്ടു മാത്രമേ സാധിക്കുകയുള്ളുവെന്നു വന്നതോടെ യുദ്ധം വീണ്ടും ശക്തിപ്പെടുത്താനും വള്ളുവക്കോനാതിരിയുടെ സൈന്യത്തെ പിന്നോട്ടു മാററി വെങ്കിടകോട്ട

പിടിക്കാനും സാമൂതിരിക്ക സാധിച്ചു. തിനയഞ്ചേരി എളയതിനെത്തുടൎന്ന് അന്നു സമരം നയിച്ചതും കോട്ടപിടിച്ചതും 'മൂന്നാംപ്പാടാ'യിരുന്നു. ആ യുദ്ധം അവിടെ അവസാനിച്ചില്ല. വെങ്കിടകോട്ടയിൽനിന്നും പിൻവാങ്ങി രക്ഷപ്പെട്ട കരുവായൂരങ്ങുന്നിനെ വധിക്കാനും വള്ളുവക്കോനാതിരിയെ കീഴടക്കാനുമായി സാമൂതിരിയുടെ സേന വീണ്ടും മുന്നോട്ട നീങ്ങി.

വെങ്കിടകോട്ട പിടിച്ചതുമുതൽ സാമൂതിരിയുടെ ഒരു വിഭാഗം (കിഴക്കേകോവിലകം) അവിടെ സ്ഥാപിക്കപ്പെട്ടു. മൂന്നാംപ്പാടിന്റെ മുന്നോട്ടുള്ള കയററത്തിൽ "ചുള്ളിയിൽ ശങ്കരനമ്പി'യെന്നൊരു തിരുവുള്ളക്കാൎയ്യക്കാരൻ വള്ളുവക്കോനാതിരിപ്പാട്ടിലെ മുക്കാതം (മലപ്പുറം) പിടിച്ചടക്കി. അതുകൊണ്ടു് "ആ സ്ഥാനത്തേക്ക അവനായിക്കൊണ്ടു് കണ്ണും മുഖവും തിരിയും കൊട്ടത്തിരിക്കുന്നു. അതുകൊണ്ട മലപ്പുറത്തു പാറനമ്പിയെന്നു പറവാൻ കാരണം."

മലപ്പുറം പിടിച്ചടക്കപ്പെട്ടശേഷം വള്ളുവനാട്ടിലെ പടനായന്മാരുടെ പ്രധാനസങ്കേതമായ പാങ്ങിൽ വെച്ചാണു് സാമൂതിരിയുടെ ആൾക്കാരും വള്ളുവക്കോനാതിരിയുടെ പടയും തമ്മിൽ ഏററുമുട്ടിയതു്. പാങ്ങിനു തൊട്ടുള്ള 'പടപ്പറമ്പി'ൽ പല ഘട്ടങ്ങളിലായി 12 വൎഷത്തോളം ഉഗ്രമായ യുദ്ധം നടന്നു. പടപ്പറമ്പിൽ നടന്ന

യുദ്ധത്തിൽ കരുവായൂർ മൂപ്പിലഞ്ഞനും വധിക്കപ്പെട്ട തോടെ വള്ളുവക്കോനാതിരി പരമാവധി ക്ഷീണിതനായി. എന്നെല്ലാം ദുരന്തസംഭവങ്ങളും പരാജയങ്ങളും സംഭവിച്ചിട്ടും അദ്ദേഹം സാമൂതിരിക്കു കീഴടങ്ങുകയുണ്ടായില്ലെന്നു മാത്രമല്ല ഓരോ മാമാങ്കത്തിലും ചാവേർവീരന്മാരെ അയച്ചുകൊണ്ടു അദ്ദേഹത്തിന്റെ അധികാരം ചോദ്യം ചെയ്തുകൊണ്ടേയിരുന്നു.

മൂന്നാംപ്പാട്ടും പടയും കോട്ടക്കൽ—മലപ്പുറം ഭാഗങ്ങളിലൂടെപുരോഗമിച്ചുകൊണ്ടിരിക്കുമ്പോൾ പൊന്നാനി നെടുങ്ങനാട്ട് മുതലായ ഭാഗത്തുടെ ഏറാൾപ്പാട്ട് ഒരു ജൈത്രയാത്ര നടത്തുകയായിരുന്നു. ആ യാത്രയിൽ നെടുങ്ങനാട്ട് പിടിക്കാൻ അദ്ദേഹത്തിന്നു എളുപ്പത്തിൽ സാധിച്ചു. അവിടെ ഭരണം നടത്തിവന്ന നെടുങ്ങേരിപ്പാട്ട് വെള്ളാട്ടിരിയേയും തരൂരിനേയും ശങ്കിച്ച് ഏറാൾപ്പാടുമായി ഒരു സഖ്യത്തിലേപ്പെട്ടു. വടക്കും കിഴക്കുമുള്ള ശക്തികളെ ശങ്കിച്ചുകൊണ്ടു പ്രബലനായ സാമൂതിരിയുമായി അദ്ദേഹം ബന്ധം സ്ഥാപിച്ചതിനെത്തുടന്നു കിഴക്കനാട്ടുനമ്പിടി, നെടുങ്ങനാട്ടു പടനായർ, വയ്യാവിനാട്ടു നമ്പിടി, മാണിയൂർനമ്പിടി എന്നിവർ ഓരോരുത്തരായി സാമൂതിരിക്കു കീഴടങ്ങുകയും നെടുങ്ങനാട്ട് സാമൂതിരിയുടെ ആധിപത്യത്തിലൊതുങ്ങുകയും ചെയ്യാൻ അധികനാൾ വേണ്ടിവന്നില്ല.

ഏറാൽപ്പാടിന്റെ യാത്ര വീണ്ടും തുടർന്നു. വള്ളുവർ വെച്ച് 'വെള്ളർതപാറേരി' അദ്ദേഹത്തെ സ്വീകരിച്ചു. രായരമംഗലംവഴി അദ്ദേഹം വീണ്ടും പടയോടുകൂടി മുന്നോട്ടുപോയി തിരുവേഗപ്പുറയെത്തി. അന്നു വെള്ളാട്ടിരിയുടേതായിരുന്ന തിരുവേഗപ്പുറ പിടിക്കാനവർക്ക് വലിയ ശ്രമം കൂടാതെ സാധിച്ചു ആ യാത്രയിൽഅവർക്ക് കാരക്കാട്ടുവെച്ചാണ് കാര്യമായ ഒരെതിർപ്പിനെ നേരിടേണ്ടിവന്നത്. അവസാനം 'കാരക്കാട്ട്മൂത്തവ'ന്ന് (കവളപ്പാറ) സാമൂതിരിയുടെ ആ അധൃഷ്യശക്തിക്ക് വഴങ്ങേണ്ടതായിവന്നു. പിന്നീട് വെങ്ങാട്ടിരിവെച്ചു വാക്കടനായരേയും നെല്ലായവെച്ചു പാലക്കാട്ടുരാജാവിന്റെ പടനായകരിലൊരാളായ തരുവായൂപ്പടനായരെയും (കണ്ണമ്പ്രനായർ) അദ്ദേഹം കീഴടക്കി.

കൊളക്കാട്ടുവെച്ചു വെള്ളാട്ടിരിയുടെ പടനായരിലൊരാളായ കൊല്ലത്തു പണിക്കരും കരിമ്പുഴക്കു സമീപം വെച്ചു ചെറുമരും പാണരുമായ ഒരു സംഘവും ഏറാൽപ്പാടിന്റെ പടയെ ചെറുത്തുവെങ്കിലും അവസാനവിജയം സാമൂതിരിയുടെ പടക്കുതന്നെയാണ് സിദ്ധിച്ചത്. അതിനിടയിൽ ധർമ്മോത്തുപണിക്കരും കൂറുമാറി സാമൂതിരിയുടെ ഭാഗം ചേർന്നതോടുകൂടി അദ്ദേഹത്തിന്റെ വിജയം പൂർണ്ണതയിലെത്തി. അതോടുകൂടി ആനക്കരയും പുഴക്കു തെക്കും പുലാമന്തോൾ പുഴക്കു തെക്കുമായി വള്ളുവക്കോനാതിരിയുടെ രാജ്യം ചുരുങ്ങി. നിലമ്പൂരിനെ തറച്ചു

ക്കാവ് ഏറാളനേയും വല്ലപ്പനാട്ടുകരയേ തറക്കൽ എരോമ മേനോനെയും മഞ്ചേരിയെ മഞ്ചേരി കാരണവപ്പാട്ടിനെയുമേല്പിച്ചു കോയ്മസ്ഥാനം കൊടുക്കുകയാണ് തുടർന്നു കൊണ്ടു സാമൂതിരി ചെയ്തതു്.

ഇതിനുപുറമെ "നാലുപന്തീരാണ്ടുപടവെട്ടി പോർളാതിരിയേ കീഴടക്കി", ചാവരക്കൂററിലും പുതുക്കോട്ടക്കൂററിലുമുള്ള ഇടപ്രഭുക്കന്മാരെ സ്വാധീനപ്പെടുത്തി, കൂടക്കടവിനു പടിഞ്ഞാറുള്ള 11013 പടനായന്മാരെയും തെക്കംകൂററിലെ 2400 പടനായന്മാരെയും വടക്കുംകൂററിലെ 900ത്തേയും കീഴിലാക്കാൻ സാമൂതിരിക്കു സാധിച്ചു. അങ്ങിനെ ഒന്നൊന്നായി മലയാളഭൂമിയുടെ വമ്പിച്ച ഒരു ഭാഗം കീഴടക്കാനും കുന്നലക്കോനാതിരി പദവിയോടുകൂടി നൂററാണ്ടുകളോളം ഒരു പ്രബലശക്തിയായി ഭരണം നടത്താനും സാമൂതിരിക്കു വിഷമമുണ്ടായില്ല. ഇതിനിടയിൽ പെരുമ്പടപ്പു രാജസ്വരൂപത്തോടും മററുമായി പല ഏററുമുട്ടലുകളും ഇടക്കിടെ സംഭവിച്ചുവെങ്കിലും അതിലൊന്നിലും അസ്തവീര്യനാകാതെയും, കടൽവഴിക്കും മററുമായി പല വിദേശരാജ്യങ്ങളുമായി കച്ചവടബന്ധം പുലർത്തിയും, പുതിയപുതിയ ബന്ധുക്കളെ നേടിയും, സാമൂതിരി ദീർഘകാലം രാജ്യം ഭരിച്ചു. സാമൂതിരിയുടെ ഭരണം പുതുക്കിയും വിപുലപ്പെടുത്തിയും വന്ന ഓരോ മാമാങ്കത്തിലുമായി പതിനേഴാം നൂററാണ്ടിന്റെ ഉത്തരാർദ്ധംവരെ വള്ളുവക്കോനാതിരിയുടെ ചാവേർവീരന്മാർ സാമൂതിരിഭരണത്തെ ചോദ്യംചെയ്തുകൊണ്ടു ആത്മത്യാഗമനുഷ്ഠിച്ചുവന്നു.

---

# മാമാങ്കത്തിലേക്ക് ചാവേർവീരന്മാർ

## പത്ത്

ആറങ്ങോട്ടുസ്വരൂപവും സാമൂതിരിയുമായുള്ള പക നൂററാണ്ടുകളോളം തുടർന്നുകൊണ്ടേയിരുന്നു. ചുരുങ്ങിയ പരിധിക്കകത്തു മാത്രമേ ആധിപത്യമുള്ളവെങ്കിലും ആറങ്ങോട്ടുകാർ അഭിമാനത്തിൽ എള്ളിട വിട്ടുവീഴ്ച ചെയ്യാതെ തലയുയർത്തിനിന്നു. തങ്ങളുടെ അതിർത്തിക്കപ്പുറത്തുള്ള 'മാററാൻകൂററി'ലേക്കു കഴിയുന്നതും കാലുകുത്താതിരിക്കുകയും വല്ല സംഗതിവശാലും അതിർത്തി കടക്കേണ്ടിവന്നാൽ സ്വന്തം സ്ഥലത്തു തിരിച്ചെത്തി കുളിക്കുന്നതുവരെ കുടിനീരിറക്കാതെ 'കുളിയാച്ചൂത്ത'മാചരിക്കുകയുംചെയ്യുന്നതു് വള്ളുവനാട്ടിലെരാജകുടുംബത്തോടൊപ്പം നാട്ടുകാരുംപതിവാക്കി. കഴിയുന്ന എല്ലാ വിധത്തിലും സാമൂതിരിക്കെതി

രായ ഒരു നില വള്ളുവനാട്ടിൽ സാർവ്വത്രികമായി. കുറിക്കു
നുവക്കുന്നതിൽ, ആചാരവെടിയിൽ എന്നിങ്ങിനെ പല
തിലും ഈ വ്യത്യാസം അംഗീകരിക്കപ്പെട്ടു. തങ്ങളുടെ
നാട്ടുവാഴിയുടെയും നാട്ടിൻെറയും അഭിമാനം സംരക്ഷി
ക്കുക ജീവിതധർമ്മമായിട്ടാണു് വള്ളുവനാട്ടുകാർ കരുതി
യതു്. നാട്ടിൻെറയും നാട്ടുവാഴിയുടെയും പ്രതിനിധിക
ളായി മാമാങ്കത്തിനു ചെന്നു വെട്ടി മരിക്കുന്നതു് ഒരുന്നത
ദൈവികകാര്യമായി അംഗീകരിക്കപ്പെട്ടു. ഒരു മാമാങ്ക
ത്തിൻെറ ആത്മാർപ്പണം കഴിഞ്ഞാൽ 12 വർഷം കഴിഞ്ഞു
വരുന്ന അടുത്ത മാമാങ്കംവരെ ചാവേർവീരന്മാരെ അയ
ക്കാൻ നാട്ടുകാരും, പോകാൻ അവരും, ഒരുക്കം കൂട്ടുക
പതിവായി നാട്ടിൽ നിലവിലുള്ള പയററുമുറക്കുപുറമേ
മറുനാടുകളിൽചെന്നു് പുതിയ വിദ്യകളും വൈദഗ്ധ്യവും
സമ്പാദിക്കുക ചാവേർവീരന്മാർ കർത്തവ്യമാക്കി. തങ്ങ
ളുടെ മക്കൾ ചാവേറായി പോകുന്നതു് അഭിമാനമായും
പൂർവ്വപുണ്യപരിപാകമായുമാണു് വള്ളുവനാട്ടിലെ
അമ്മമാർ കരുതിയതു്. ചാവേറുടെ അമ്മയോ സഹോ
ദരിയോ ഭാര്യയോ ആയിത്തീരാൻ സ്ത്രീകൾ കൊതിച്ചു.
അവരുടെ ബന്ധുക്കളാകാനിടവരുന്നതു് ഈശ്വരാനുഗ്രഹ
മായി വള്ളുവനാട്ടിലെ ഓരോ പ്രജയും കരുതി.

പുതുമനപണിക്കർ, വയങ്കരെപണിക്കർ മുതലായ
വരുടെ നേതൃത്വത്തിലുള്ള ചാവേർമാരുടെ യാത്ര നാട്ടു

കാരുടെ അഭിമാനം ആളിക്കത്തിച്ചു. വള്ളുവക്കോനാതിരി യുടെ കീഴിൽ കിഴക്കനതിർത്തികളും മലയോരപ്രദേശങ്ങളും ഭരിച്ചിരുന്നതു് കന്നത്താട്ടിൽ മാടമ്പിൽ നായരായിരുന്നു (മണ്ണാക്കാട്ടുനായർ). പതുമനപ്പണിക്കരാണു് മറെറാരു സ്ഥാനപതി (ചോണ്ടത്തിൽമന്നാടിയാർ). മറെറാരു സ്ഥാനപതിയാണു് കാവടനായർ. ഇവരിൽ ചോണ്ടത്തു് മന്നാടിയാരെ കൊങ്ങൻപട കൊച്ചിയെ അക്രമിച്ച പ്പോഠം കൊച്ചിരാജാവു് ആവശ്യപ്പെട്ടതനുസരിച്ചു വള്ളു വക്കോനാതിരി സഹായത്തിനയച്ചുകൊടുത്തു. ഇവക്കെ ല്ലാംപുറമെ 14 സ്വരൂപികളും, സ്വജനം രണ്ടും ആഢ്യ ന്മാർ രണ്ടും, നായന്മാർ രണ്ടും പണിക്കന്മാർ നാലും, എളമ്പുലാക്കാട്ടച്ചനും കൊളത്തൂർവാരിയരും, അപ്പങ്കളത്തിൽ പിഷാരൊടിയും പാതിരമണ്ണവെള്ളോടിയും, പാറക്കാട്ടു് കക്കാട്ടു് മണ്ണാമ്മലനായരും ചെറുകരപിഷാരൊടിയും ചേന്ന വള്ളുവക്കോനാതിരിയുടെ ഭരണകൂടം എത്രതന്നെ ക്ഷീണാവസ്ഥയിലായിരുന്നപ്പോഴും സാമൂതിരിക്ക തല വേദനക്ക കാരണമായിട്ടാണു് നിലനിന്നുവന്നതു്. ഓരോ മാമാങ്കത്തിലും ചാവേർവീരന്മാരെന്ന ദുഃസ്വപ്നം ആ മഹാ ശക്തിയുടെ മുമ്പിൽ ഒരുഗ്രഭീഷണിയായിരുന്നു.

ചാവേർ:—ഇത്താപ്പുവും കണ്ടർമേനോനും.

നാവാമുകുന്ദക്ഷേത്രത്തിൻെറ പടിഞ്ഞാറെനടയിൽ നിന്നു വാകയൂർനിലപാടു നില്ക്കാനുള്ള മണിത്തറവരെ അരനാഴികയിലധികം നീളത്തിൽ രണ്ടു ഭാഗവും ഓരോ

കന്തപ്പാടകലത്തിൽ മുളങ്കറ്ററിനാട്ടി വേലിയുറപ്പിച്ച നട നീണ്ടുകിടക്കുന്നു. വഴിയുടെ രണ്ടുഭാഗത്തും പുഴയിലെ മണൽപ്പുറത്തും മറവുമായി ആയിരക്കണക്കായ ചെറു കൂടാരങ്ങളും കാണാം. നിലപാടുതറയുടെ അല്പം വടക്കോട്ടു മാറി ഒരമ്പതു വാരയകലെ കാണുന്നതു് വെടിമരുന്നു സൂക്ഷിക്കുന്ന അറയാണു്. കട്ടിസ്വർണ്ണംകൊണ്ടു് 114 കണ്ണികളും ഒരു കൊളുത്തുമുള്ള ഗംഭീരൻ ചങ്ങലയണിഞ്ഞ പർവ്വതാകാരനായ കൊമ്പനാന നിലപാടുതറക്കു തെക്കു ഭാഗത്തുകൂടെ സാമൂതിരി താമസിക്കുന്ന കൊട്ടാരത്തിനു നേക്കു ആടിയാടി നടന്നുപോകുന്നുണ്ടു്. അനേകവിധ മായ തോരണങ്ങളും വർണ്ണക്കൊടികളും ചിത്രകംബളങ്ങളും കൊണ്ടലങ്കരിച്ച രാജഭവനത്തിൻമുമ്പിൽ മാമാങ്കത്തിലെ ഇരുപത്തുനാളിന്നുശേഷം ഒടുക്കത്തെ പത്തുദിവസം സാമൂ തിരിയുടെ രക്ഷാഭാരം വഹിക്കുന്നവരായ ഇളയവാക്ക യിൽ വെള്ളോടി, നെടിയിരുപ്പിൽ മൂത്ത ഏറാടി തിരു മുൽപ്പാടു്, ഏറനാടു് മൂന്നാംക്കൂറ്റ്നമ്പ്യാതിരി തിരുമുൽ പ്പാടു്, ഏറനാടു് ഏളംക്കൂർനമ്പ്യാതിരി തിരുമുൽപ്പാടു്, മാങ്ങാട്ടച്ചൻ, കോഴിക്കോട്ടുകോയ മുതലായവർ തങ്ങളുടെ സ്ഥാനങ്ങളിൽ തയ്യാറായി നിന്നിട്ടുണ്ടു്.

അവിടെ എത്തിച്ചേർന്ന എല്ലാവരും സംസാരിക്കു ന്നതും ചിന്തിക്കുന്നതും ഒരേ കാര്യമാണു്. വാക്കയിൽ വള്ളോടിക്കും പാറനമ്പിക്കും വട്ടൊണ്ണെ കണ്ടർമേന വൻെറ സമരവൈദഗ്ദ്ധ്യത്തെപ്പററി നല്ല നിശ്ചയമുണ്ടു്.

12 വഷം മുമ്പാണെങ്കിലും ആ സംഭവം അവർ രണ്ടു പേരുടെയും ഹൃദയത്തിൽ പച്ചയായിത്തന്നെ നില്ക്കുകയാണ്. പടപ്പറമ്പിൽവെച്ച് കണ്ടർ മേനോൻെറ കയ്യിൽ നിന്നു കിട്ടിയ സമ്മാനമാണ് പാറനമ്പിയുടെ മൂക്ക് ഒരു പ്രത്യേക തരമാക്കി മാററിയത്. അയാളുടെ മുഖത്തു നോക്കുന്നവർ നമ്പിക്ക് മൂക്കല്ല, ആ സ്ഥാനത്ത് കൊക്കാണുള്ളതെന്നാണ്സാധാരണപറയാവുള്ളത്. അന്ന്വാക്കയിൽ വള്ളോടിയുടെ മകൻ നമ്പിയുടെ മുമ്പിൽ ചാടി വീണിട്ടില്ലായിരുന്നുവെങ്കിൽ ഇന്നു പാറനമ്പിയെന്ന ഒരു മനുഷ്യനെ ആരും കാണുമായിരുന്നില്ല. നമ്പിയെ രക്ഷപ്പെടുത്താൻ ശ്രമിച്ചതിൻെറ ഫലമായി വള്ളോടിക്കു മകൻ നഷ്ടപ്പെട്ടു. ആ മഹാരാക്ഷസൻ മുമ്പിലുണ്ടായിരുന്നില്ലെങ്കിൽ കഴിഞ്ഞ നാലു വഷംകൊണ്ടു വള്ളുവക്കോനാതിരിയുടെ കുടുംബം തന്നെ ഈ ഭൂമിയിലില്ലാതാകുമായിരുന്നുവെന്ന് പല പടനായകന്മാരും സാമൂതിരിപ്പാടിൻെറ മുമ്പാകെ ചെന്നുണത്തിക്കയുണ്ടായിട്ടുണ്ട്. സാമൂതിരിയുടെ "ദേവജന്മംപിറന്ന ഏറനാട്ടിലെ മൂപ്പതിനായിര"ത്തിൽ ഒരാൾക്കെങ്കിലും ഒരു ചെറിയ സമ്മാനമെങ്കിലും കഴിഞ്ഞ നാലുകൊല്ലത്തിൽ ഒരിക്കലല്ലെങ്കിൽ മറെറാരിക്കലായി കിട്ടീട്ടുണ്ട്. അദ്ദേഹം വാളും പരിചയുമായി മുന്നോട്ടു കതിച്ചാൽ ഭയങ്കരമായ കരിടിയും മിന്നലും നടക്കുന്നതായിട്ടാണ് തോന്നുക. വട്ടൊണ്ണെ

കണ്ടർ മേനോൻെറകൂടെ അദ്ദേഹത്തിൻെറ മകൻ ഇത്താപ്പുവും ചാവേറായി വന്നിട്ടുള്ളതാണു് മററുചിലരുടെ സംസാരവിഷയം. ഇത്താപ്പുവിന്നു വെറും പതിനഞ്ചു വയസ്സു മാത്രമേ പ്രായമുള്ളു. മാമാങ്കം കാണാൻവന്നു് കൂടാരങ്ങളിലായി ഒരു ഭാഗത്തു പാൎക്കുന്ന സ്ത്രീകളിൽ പലരും ഇത്താപ്പുവിൻെറ അമ്മയുടെ ധൈൎയ്യത്തെപ്പററി പറഞ്ഞു് അത്ഭുതപ്പെടുകയാണു്. ജീവിച്ചിരിക്കുന്ന തങ്ങളുടെ അമ്മമാൎക്കു തിരുനെല്ലിക്ഷേത്രത്തിൽ ചെന്നു് പിണ്ഡംവെച്ചു്, ജീവിതത്തിൽ ചെയ്തുതീൎക്കാനുള്ള മററു ബാദ്ധ്യതകളോരോന്നും നിൎവ്വഹിച്ചു്, മരണവുമായി സമരം നടത്താനെത്തിച്ചേൎന്ന വള്ളുവനാട്ടിൻെറ ആ വീരസന്താനങ്ങൾ അവിടെ കൂടിയ ആയിരമായിരം ആളുകളുടെ പ്രശംസക്കും ആദരവിന്നും പാത്രങ്ങളായിരിക്കയാണു്.

പെട്ടെന്നു ദിഗന്തഭേദിയായ കൂട്ടവെടികൾ മുഴങ്ങി. ക്ഷേത്രനടമുതൽ നിലപാടുതറവരെ ഭയാനകമായ ഒരു ചലനം അനുഭവപ്പെട്ടു. വഴിക്കു രണ്ടുവശത്തുമായി വഴിയിലേക്കു നീട്ടിപ്പിടിച്ച കുന്തങ്ങളുമായി നില്ക്കുന്ന ഏറനാട്ടിലെ ദേവജന്മം പിറന്ന മുപ്പതിനായിരം കണ്ഠങ്ങളിൽ നിന്നും ഏകസ്വരത്തിൽ ആൎപ്പുവിളിയുയൎന്നു. തുടൎന്നുകൊണ്ടു ചവരക്കൂററിലേയും പുതുക്കോട്ടക്കൂററിലേയും മററുമായ ഇരുപത്തുമൂവായിരം പടയാളികൾ ആൎപ്പുവിളിച്ചു. മണിത്തറക്കടുത്തായി രാജാക്കന്മാർ അയച്ചുകൊടുത്ത വിവിധനിറങ്ങളിലുള്ള അടിമക്കൊടികൾ കാററിലാടി

ക്കൊണ്ട് സാമൂതിരിയെ ലക്ഷ്യമാക്കിയുയൻ ആ വിജയ ധ്വനി നിശ്ശബ്ദമായി തലകലുക്കി അനവധിച്ചു. നാലു ഭാഗത്തുനിന്നും എത്തിച്ചേൻ അനേകം രാജാക്കന്മാരുടെ ആ അടിമക്കൊടികൾക്കിടയിൽ ഒരു കൊടി മാത്രം കണ്ടില്ല. ആറങ്ങോട്ടുടയവരുടെ കൊടി മാത്രമാണ് അവിടെയില്ലാതിരുന്നതു്. സ്വതന്ത്രമായി മററെല്ലാ പതാകകളുടെയും മേലെ പാറിക്കളിക്കുന്ന നിലക്കല്ലാതെ അടിമക്കൊടികളുടെ കൂട്ടത്തിൽ തിരുനാവായഭൂമിയുമായി ആ പതാക എന്നും പരിചയപ്പെട്ടിരുന്നില്ല.

കൊട്ടാരത്തിനകത്തു സാമൂതിരിപ്പാട് നിലപാടു നില്ക്കാനുള്ള ഉടുപ്പണിയുകയാണു്. അദ്ദേഹം "തൃക്കാൽ കഴകി തേവാരവും വയററാട്ടവും കഴിഞ്ഞു. ചമയം ചാൎത്തുവാൻ പള്ളിക്കട്ടിലിന്മേൽ പൽപായ വിരിച്ചതിൽ ഇരുന്നരുളി. നന്താവനത്തിൽനമ്പി വെള്ള ഒലീല (എണ്ണപ്പുടവ) ഞെറിഞ്ഞിൽ ഉഴിഞ്ഞു ചാത്തിച്ചു. വെള്ള ശ്ശീല പതിനെട്ടുമുഴത്തിൽ ഒരു ചാൺ അകലത്തിൽ ചീന്തിക്കുത്തിച്ച് അലക്കിച്ചതിനെക്കൊണ്ട് തിരുമുടി പ്പട്ടവും കെട്ടിച്ചു. ചാൎത്തുകറി ചാത്താതെ കണ്ട മുത്തു കലയും തിരുവാഭരണങ്ങളും ചാത്തിച്ചു. അതിൻെറ ശേഷം തമ്മേ മൂത്ത പണിക്കർ വന്നു തൊഴകയിൽ കെട്ടി പ്പിഴിച്ച കൊത്തുകച്ച ഒന്നും മേപ്പടി കൊട്ടത്തലയിൽ കെട്ട് ഒന്നുംകൂടി രണ്ടെണ്ണം കൊട്ടതതിനുശേഷം പള്ളി ക്കട്ടിലിൻെറ തെക്കുകിഴക്കു ഭാഗത്തു അടിച്ചുതളിച്ച്

രണ്ടു നിലവിളക്കു വെച്ചതിന്റെ നടുവിൽ ഭഗവതിയെ എഴുന്നള്ളിച്ചു പടിഞ്ഞാറു ഭാഗത്തു പള്ളിപ്പലകയും വെച്ചു അതിന്മേൽ കിഴക്കു തിരിഞ്ഞിരുന്നരുളി. ഗണപതിക്കു നിവേദിക്കയിൽ തേവാരിക്കു പണം രണ്ടും മുഹൂർത്തത്തിനു പണം പതിനൊന്നും കൊടുത്തതിന്റെ ശേഷം ചെന്നമംഗലത്തു നമ്പൂതിരി ജപിച്ചു കൊണ്ടുവന്ന ഭസ്മം വാങ്ങി ചാർത്തി ദക്ഷിണക്കു പണം അഞ്ചും കൊടുത്തു് വാരിയന്മാര് കൊണ്ടുവന്ന പൂവ്വ് തൃക്കൈക്കൊണ്ടെടുത്തു് വിളക്കത്തും ഭഗവതിയുടെ തിരുമുമ്പിലും പൂവ്വ് മൂന്നിട ആരാധിച്ചു വന്ദിച്ചു തേങ്ങായെടുത്തു് വെട്ടുകത്തികൊണ്ടു വെട്ടിഒടച്ച് ഭഗവതിയെ വന്ദിക്കുമ്പോൾ ഒററവിളിച്ചു കതിനയും കൈത്തോക്കും വെച്ചു ഭഗവതിയെ എഴുന്നള്ളിച്ചതിന്റെ വഴിയെ പുറായിലേക്കെഴുന്നള്ളുമ്പോൾ വലിയ തേവാരിയും നന്താവനത്തിൽ തമ്പിയും തൃക്കൈ താങ്ങി നാലുകുത്തുവിളക്കും പിടിച്ച് ആലവട്ടവും വെഞ്ചാമരവും വീയിച്ച് ചോട്ടിൽ മുണ്ടുകെട്ടിയതിനെയും കടവാളും തൃക്കൈപ്പലിശയും എടുത്തു് മെഴുകുവട്ടങ്ങളും പിടിപ്പിച്ച് നിലപാടുതറമേൽ എഴുന്നള്ളുവോഴേക്കു തറമേൽ പടിഞ്ഞാറു കുറെ തെക്കുനീങ്ങി വിളക്കും പറനിറപ്പും വെപ്പാൻ നന്താവനത്തു നമ്പി അണിഞ്ഞു നാലു പൊൻവിളക്കും വെച്ചു പറനിറപ്പാൻ നെല്ല് അഴിയനപതിന്നാലും അരി

അഴിയനകന്നരയും അവില്ു മുക്കാലും വളയം പൂളുവാൻ തേങ്ങാ രണ്ടും നുറുക്കിയിടുവാൻ പഴം നാലും ഇവയെല്ലാം ഒരുക്കി അതിൻെറ വടക്കുഭാഗേ കിഴക്കോട്ടു തിരിഞ്ഞു മണിത്തറയുടെ പടിഞ്ഞാറെ താഴത്തു് എഴുന്നള്ളി ഉടവാളും വാങ്ങി കിഴക്കോട്ടു് തിരുനാവായ തേവരെ തൃക്കൈ കൂപ്പി ഉടവാളിളക്കി മണിത്തറമേൽ നിന്നരുളുകയും ചെയ്തു."

തുടൻകൊണ്ടു "രണ്ടിടവെടി കഴിഞ്ഞു. തെക്കേ കര നിന്നരുളിയ ഏറനാട്ടു് എളംകൂറു് നമ്പ്യാതിരി വാകയുക്കെഴുന്നള്ളുവാൻ നിലപാടു തറമേൽനിന്നു നമസ്കരിച്ചു പുഴയിൽ എറങ്ങി നമസ്കരിച്ചു നീച്ച്വാലുകടന്നു നമസ്കരിച്ചു കുരിയാല്ക്കൽ കയറി നമസ്കരിച്ചു നടവരമ്പത്തുകയറി വരമ്പുമ്മേൽ മൂന്നെടുത്തു നമസ്കരിച്ചു കളത്തറമേൽ കയറി നമസ്കരിച്ചു മേല്പോട്ടു കയറുവാൻ തൃക്കൈ കൊണ്ടു കാട്ടിയാറെ കരേറി തൃക്കൈ കൂപ്പിവലത്തെ ഭാഗത്തുനിന്നരുളുകയും ചെയ്തു. അതിൻെറ പിന്നിൽ തിരുമനശ്ശേരി നമ്പൂതിരി കൂടെ നില്ക്കുകയും ചെയ്തു. ആന പൊന്നണിഞ്ഞു അഴിയകത്തു വടക്കുഭാഗത്തു കിഴക്കോട്ടു തിരിഞ്ഞുനിന്നു പള്ളിത്തണ്ടുകൂട്ടി തറയുടെ തെക്കുഭാഗത്തു നിൎത്തി പള്ളിമാറാടി ചമയപ്പള്ളിയറയുടെ ഉമ്മറത്തു തെക്കേഭാഗത്തു ചാരിവെക്കുകയും ചെയ്തു. അതിന്നു ശേഷം അച്ചെന്തറക്കൽ ലോകരു് കൂട്ടം ഇരിക്കുന്നേടത്തു് മാങ്ങാട്ടച്ചനും തിനയഞ്ചേരി എളയതും പണ്ടാരക്കുട്ടവും കൂട്ടനിഴലിൽചെന്നു കൊട്ടിച്ചുകുറിച്ചു ലോകരു് കൂട്ടമെഴുന്നേററു വന്നുകൂടി തൊഴുകയും ചെയ്തു."



തിരുമാന്ധാംകുന്ന്
ക്ഷേത്രത്തിലെ
കാളിവിഗ്രഹം.



നിലപാട് തറ.

(ഇപ്പോൾ ഓട്ടു
കമ്പനി സ്ഥിതി
ചെയ്യുന്നു.)

(പേജ് 94)



തിരുനാവായ ക്ഷേത്രം കിഴക്കേനട. (പേജ് 95)



ഓത്തന്മാർ മഠത്തിലെ രണ്ടു വിദ്യാർത്ഥികൾ.

ചടങ്ങുകൾ ഇത്രയുമായപ്പോൾ കിഴക്കുനിന്നും ആർപ്പു് വിളിയുയർന്നു. ആയിരക്കണക്കായ ജനസമൂഹത്തിന്റെ ശ്രദ്ധമുഴുവൻ ആ ഭാഗത്തേക്കു തിരിഞ്ഞു. എണ്ണത്തിൽ ചുരുങ്ങിയാലും ഒരു വമ്പിച്ച രാജ്യത്തിന്റെയാകെ വീരത്വത്തിന്റെയും അഭിമാനത്തിന്റെയും പ്രതിനിധികളായ ചാവേർ അവിടെ പടച്ചമയൽ ചമയുകയാണ്. അവർ "അങ്കപ്പട്ടു ഞെറിഞ്ഞുടുത്തു മേൽമുണ്ടു ചുററി. പത്തുകൈ നീളമുള്ള കച്ചച്ചുരുട്ടി മേലോട്ടെറിഞ്ഞു പകിരി തിരിഞ്ഞു മുറുക്കിക്കെട്ടി വടക്കൻ ഞെറിയും തെക്കൻ ഞെറിയും ആന മുഖവും കുതിര മുഖവും അങ്കവാലും തൊങ്ങലും ഇട്ടുകെട്ടി. തലയിൽ ചുകപ്പുകെട്ടി. അരയിൽ ഉറുമിവാൾ തിരുകി മുറുക്കി, മാററാനെവെട്ടും വാളും തട്ടിവിട്ടു വലംപാടെ ഒക്കിൽ ചവുട്ടിച്ചാടി ഉയർന്നു തന്നിടം പാടെ തലവെട്ടി വീഴുന്ന മുടവങ്ങാടൻ പലിയങ്കപ്പയററു പയററി. ഒരുച്ചാൺ പരിചക്കുള്ളിൽ പതുങ്ങിയൊതുങ്ങി ആഞ്ഞുകുതിച്ചു പൊന്തിച്ചെരിഞ്ഞുപകിരിതിരിഞ്ഞു"നിന്നു കഴിയുമ്പൊഴേക്കും ആവേശവും പടക്കലിയുംകൊണ്ട് ആ വീരപുരുഷന്മാർ നഖശിഖാന്തംവിറക്കാൻ തുടങ്ങി. കളരിപരദൈവങ്ങളേയും കുലപരദേവത തിരുമാന്ധാങ്കുന്നിലമ്മയേയും ഗുരുകാരണവന്മാരെയും കൈ വണങ്ങി. പുറത്തേക്കു പാഞ്ഞിറങ്ങി അമ്പലത്തിൽ ചെന്നു നാവാമുകുന്ദനെ നമസ്കരിച്ചു പടിഞ്ഞാറെ നടക്കലെത്തി. ചാവേർവീരന്മാരെ ദൂരത്തുനിന്നും കണ്ടതോടെ

മണിത്തറമേൽനിന്നരുളുന്ന സാമൂതിരി വാൾകുലുക്കി കതിനപൊട്ടി. ആർപ്പുവിളിച്ചു. ജയജയാരവമുയന്നു. ആ ഗംഭീരശബ്ദത്താൽ ആകാശവും ഭൂമിയും വിങ്ങിപ്പൊട്ടു മ്പോലെ തോന്നി.

കണ്ടർമേനോനും മകനും മുമ്പിലും കളത്തൂർ ഉണ്ണി നമ്പി, വെള്ളൊലി എരയപ്പൻ, പളിക്കീരുണ്ണിനമ്പി, പട്ടിക്കാട്ടുണ്ണാമൻ, വെളുത്തോൻ ചിരാമൻ, വിളക്കത്തറ കേളു മുതലായ പതിനഞ്ചുപേർ പിന്നിലുമായി തെയ്യാ റായി. കണ്ടർ മേനോൻ പരിചയുലച്ചുതുടക്കടിച്ചു കുപ്പു കുതിച്ചു സമുദ്രത്തിലേക്കെന്നപോലെ മുന്നോട്ടുചാടി. കൂടെ ത്തന്നെ ഇത്താപ്പുവും മററുള്ളവരും കുതികുതിച്ചു. മിന്നൽ പ്പിണർപോലുള്ള ആ ചാട്ടംകണ്ടു കാണികളുടെ ഉള്ള നടുങ്ങി; കണ്ണുകലങ്ങി; ശ്വാസമടങ്ങി. ആ വീരസേനാനി കൾ മുന്നോട്ടു നീങ്ങുന്തോറും വെയിൽ തട്ടിത്തിളങ്ങുന്ന നൂററുനൂററു കുന്തമുനകൾ രണ്ടു ഭാഗത്തുനിന്നും മരണം അതിന്റെ ആയിരമായിരം നാക്കുകൾ നീട്ടുമ്പോലെ ഓരോ ചാവേറുടെയും നേക്കു നീണ്ടുനീണ്ടുവന്നു. അവരുടെ നെഞ്ചത്തു കുത്തിത്തുളച്ചുകയറാൻ അവയോരോന്നും പഴു തുനോക്കി. തീപ്പൊരി ചിതറുന്ന കണ്ണുകളോടുകൂടി സകല പ്രതിബന്ധങ്ങളും തട്ടിത്തെറിപ്പിച്ചുകൊണ്ടു് കണ്ടർ മേനോൻ മുന്നോട്ടുകയറി. തന്റെ കൂട്ടാളികളിൽ ഉശിരും അഭിമാനവും ജ്വലിപ്പിക്കുന്ന വാക്കുകൾ പലതും അദ്ദേഹ ത്തിന്റെ മുഖത്തുനിന്നുയന്നുകൊണ്ടിരുന്നു. ഇടവിടാതെ

യുള്ള ആർപ്പുവിളികൾക്കിടയിൽ ആ ഗംഭീരശബ്ദം ചാവേർവീരന്മാരിൽ വീണ്ടും വീണ്ടും പൌരുഷം ജ്വലിപ്പിച്ചു. കണ്ടർ മേനോൻ തന്റെ എതിരാളികളോട് വിളിച്ചുപറഞ്ഞു:- "ഞങ്ങളും സമ്മതിച്ചു നില്ക്കണം നില പാടും. അല്ലായതിൽ ചോരയിലും പിണത്തിന്മേലുംനിന്നു കഴിയും നിലപാട് വേലയെന്നറിഞ്ഞാലും." തന്റെനേക്ക വരുന്ന അനേകം കുന്തമുനകളെയും ആ കുന്തം പിടിച്ച കൈകളെയും ശിരസ്സുകളെയും അറുത്തെറിഞ്ഞും, ഒരു ച്ചാൺ പരിചക്കുള്ളിൽ മറഞ്ഞുനിന്നും, ഓതിരം കടകൻ മറിഞ്ഞും, വാളുലച്ചും പരിചയടിച്ചും, പാഞ്ഞും കുതിച്ചും, ഓടിയും ചാടിയും, വാങ്ങിയും കയറിയും കണ്ടർ മേനോൻ നിലപാട് തറയുടെ ഒരിരുപത്തഞ്ചുവാര അടുത്തെത്തി ക്കഴിഞ്ഞു. ആർപ്പുവിളികളും ശബ്ദങ്ങളും കോലാഹലങ്ങളും ഇളകിമറിഞ്ഞു. പിന്നിൽനിന്നും ഉഗ്രമായ വിജയാരവ മുയന്നു. ഒരു മുന്നോട്ടുകയററവും പിറകോട്ട് വലിയലും നടത്തി കണ്ടർമേനോൻ ഒരുച്ചാൺ പരിചയിൽ മറഞ്ഞു കൊണ്ട് ഒന്നു പിന്നോട്ട് നോക്കി. അവിടെ തന്റെ അനുയായികളിൽ 11 പേരെയും കുന്തത്തിൽ കുത്തിക്കോ ത്തുപിടിച്ചുകൊണ്ട് എതിരാളികൾ അലറുന്നതും അട്ടഹ സിക്കുന്നതുമാണദ്ദേഹം കണ്ടതു്. മാടപ്പുറത്തുണ്ണിരാമൻ കൊളത്തൂർ ഉണ്ണിനമ്പിയെ കുന്തത്തിൽ കുത്തിക്കോർത്ത പ്പോൾ "പള്ളമേൽ വെട്ടുകൊണ്ടു" ചീരാമൻ മറിഞ്ഞു വീണു. "കഴുത്തിൽ വെട്ടുകൊണ്ടുമരിച്ചു കേളുതാനും." അങ്ങിനെ ഒന്നുരണ്ടു മൂന്നെന്നകണക്കിൽ തങ്ങളുടെ രാജ്യ ത്തിനുവേണ്ടി ആ വീരകേസരികൾ 15 പേരും വീര സ്വർഗ്ഗം പൂകിക്കഴിഞ്ഞിരിക്കയാണു്. ആരുടെ ഉശിരും

തളരുന്ന ആ സന്ദിഗ്ദ്ധഘട്ടത്തിൽ മേനോന്റെ മകൻ ഇത്താപ്പു കൌരവസമൂഹത്തിൽ അഭിമന്യുവെന്നപോലെ ആഞ്ഞു കുതിച്ചുകയറുകയാണ്. അവൻ കുതിച്ചു കണ്ടർ മേനോനേയും കടന്നു മുമ്പിലെത്തി. ആ കുതിക്കലിന്നിടയിൽ ആ വീരബാലന്റെ ഉറുമിക്കിരയായി എത്ര തലകളാണ് തെറിച്ചതെന്നതിന്നു ഒരു കയ്യും കണക്കുമില്ല. പിതാവിന്റെ മുമ്പിൽ കടന്നതോടെ മൂന്നുപേരുടെ ശിരസ്സുകളറുത്ത് അച്ഛന്റെ മുമ്പിലിടുകയാണ് ഒന്നാമതായി ഇത്താപ്പു ചെയ്തത്. നാലാമത്തെ ആളെ വെട്ടുമ്പോഴേക്കും നാഭിക്കു കുത്തേററ് ആ ഓമനക്കുട്ടൻ മറിഞ്ഞു വീണു. അഭിമാനിയായ അച്ഛൻ അതേ നിമിഷം ശത്രുക്കളോടെതൃത്തുകൊണ്ട് മറിഞ്ഞുവീണ മകനെ പരിചകൊണ്ടു കോരിയെടുത്തു മാറത്തണച്ചു തളച്ചുതീരാൻ സൌകര്യമുണ്ടാക്കി. അല്പമൊന്നു ക്ഷീണം തീർന്നതോടെ ആ വീരകേസരി വീണ്ടും മുന്നോട്ടുകയറി മണിത്തറ സമീപിച്ചു. സാമൂതിരിയുടെ അംഗരക്ഷകർ പഠിച്ച വിദ്യ പതിനെട്ടും പയററി ശ്രമിച്ചിട്ടും ഇത്താപ്പുവെ സ്പർശിക്കാനവർക്കു കഴിഞ്ഞില്ല. അംഗരക്ഷകന്മാർ പലവുരു മുഖത്തോടുമുഖംനോക്കിക്കൊണ്ടിരിക്കുന്നതിന്നിടയിൽ തന്റെ ഏററവും വിശ്വസ്തരായ അനുയായികളെ സാമൂതിരി ഇടത്തും വലത്തും മാറിമാറി പരിഭ്രമപൂർവ്വം നോക്കി. അദ്ദേഹത്തിന്റെ കയ്യിലുള്ള വാഠം കുലുക്കാതെ തന്നെ കുലുങ്ങുകയാണ്. ഒരു നിമിഷംകൊണ്ടു തന്റെ ഭൂതകാലചരിത്രത്തിലേക്കാകെ അദ്ദേഹം ഹൃദയംകൊണ്ട് ഒരു മിന്നൽസഞ്ചാരം നടത്തി. താൻ നില്ക്കുന്ന മണിത്തറയിൽ ശാന്തഗംഭീരനായും ആരോടും ദ്രോഹബുദ്ധിയി

ല്ലാതെയും തുറന്ന മനസ്സുമായി വള്ളുവക്കോനാതിരി നില പാട്ടു നില്ക്കുന്നതും തന്റെ അനുയായികൾ അദ്ദേഹത്തെ വെട്ടിക്കൊന്നതും മറവുമായ കഴിഞ്ഞകാലത്തെ ദൃശ്യങ്ങൾ അദ്ദേഹത്തിനു തന്റെ മുമ്പിൽ കാണുന്നപോലെ തോന്നി. അതാ, ആ വാൾച്ചീററൽ! അദ്ദേഹത്തിന്റെ കണ്ണിൽ ഇരുട്ടു വ്യാപിച്ചു. അടച്ചു കണ്ണുകൾ വളരെ പണിപ്പെട്ടുകൊണ്ടദ്ദേഹം തുറന്നുനോക്കി. ആ കൊച്ചു പടയാളി വീണ്ടും വെട്ടിവെട്ടിക്കയറുകയാണു്. അവൻ മണിത്തറയിലെത്തിക്കഴിഞ്ഞു. അവന്റെ വാൾച്ചീററലിന്നിടയിൽ അവിടെയുണ്ടായിരുന്ന പിച്ചളത്തുണുകളോരോന്നും മുറിഞ്ഞു. നിറതിരികത്തുന്ന അവിടുത്തെ ത്തൂക്കുവിളക്കോരോന്നും തിരികളൊന്നും കെടാതെ തൂങ്ങിയെടത്തുനിന്നും പതുക്കെ താഴെയിറങ്ങിയിരുന്നു. ഇത്താപ്പുവിന്റെ വാൾ വീണ്ടും മിന്നൽപ്പിണർപോലെ പായുകയാണു്. സാമൂതിരിപ്പാടു് തൂണുപോലെ മിഴിച്ചുനില്ക്കുന്നുണ്ടു്. ആരവമുയന്നു. ആയിരം കണ്ഠങ്ങളിൽനിന്നും ഒന്നിച്ചു ജയാരവം പൊങ്ങി. തമ്പിയുയർത്തിപ്പിടിച്ചുകൊണ്ടു തെല്ലകലെ നിന്നു് ആ കൂററനാന അലറി. സാമൂതിരിയുടെ നേക്കു അതാ ആ അഭ്യാസനിപുണൻ വാൾ വീശുന്നു. എല്ലാം അസ്തമിച്ചു. സകല മുഖങ്ങളിലും ഭീകരമായ ഒരു നിരാശ പടന്നു. ആപ്പുവിളി നിന്നു. പെട്ടെന്നു ഇത്താപ്പു മറിഞ്ഞു വീഴുന്നതും ആരും പരിഭ്രമിക്കേണ്ടതില്ലെന്നു് മാടപ്പുറത്തുണ്ണിരാമൻ വിളിച്ചുപറയുന്നതുമാണു് ജനങ്ങൾ കണ്ടതു്. ഉണ്ണിരാമന്റെ ഒളിവെട്ടുകൊണ്ടു ഇത്താപ്പു മരിച്ചുവീണതോടെ സാമൂതിരി എല്ലാവരുടെയും നേക്കു കയ്യുയർത്തി ശാന്തരായിരിക്കാൻ ആജ്ഞാപിച്ചു.

മകൻ മരിച്ചുവീണതോടെ കണ്ടർമേനോൻ ഊററു
പുലിയേപ്പോലെ മുന്നോട്ടു പാഞ്ഞുകയറുകയും തെരു
തെരെ വെട്ടുകയും വാഴത്തടപോലെ മനുഷ്യരെ അരിഞ്ഞു
തള്ളുകയും ചെയ്യാൻ തുടങ്ങി. അതിന്നിടയിൽ അയാളും
വിളിച്ചുപറഞ്ഞു. "ഇന്നു ഇവിടെവെച്ച് എന്റെ
നാട്ടിന്നും രാജാവിന്നുംവേണ്ടി ഞാൻ വെട്ടിമരിക്കയാണ്.
ഞാൻ മരിച്ചതു് എന്റെ മകന്റെ മരണം കണ്ടുകൊണ്ടാ
ണെന്നും വള്ളുവനാട്ടിൽ രണ്ടു കാലിൽ നടക്കുന്ന ഒരു
ജീവിയെങ്കിലും ജീവിച്ചിരിക്കുന്ന കാലംവരെ ശത്രുവിന്നു
കീഴടങ്ങുകയില്ലെന്ന വിശ്വാസത്തോടെ പ്രസന്നനായി
ട്ടാണ് ഞാൻ മരിച്ചതെന്നും "സ്വാമിയോടുണർത്തണ
മെന്നുടെ വിവരങ്ങളും." ഇങ്ങിനെ വിളിച്ചുപറഞ്ഞു
കൊണ്ടു കയറി ആദ്യമായി നമ്പ്രാളിവൈദ്യരെ വെട്ടി
യിട്ടു ചേററായ പണിക്കരുമായി ഏററുമുട്ടി. പലപയററും
പയററിത്തെളിഞ്ഞ ചേററായപ്പണിക്കർക്ക് അത്തരമൊര
നുഭവം പുത്തനായിരുന്നു. കണ്ടർമേനോന്റെ മുമ്പിൽ
പണിക്കരുടെ സകല വിരുതും നിഷ്പ്രഭങ്ങളായി. അദ്ദേ
ഹത്തിന്നു കൈ കുഴയുവാനും ദേഹം തളരുവാനും തുടങ്ങി.
ഒടുവിൽ രണവീരന്മാർ അറപ്പോടെ വീക്ഷിക്കുന്ന ആ
ചതി പണിക്കർ പ്രയോഗിച്ചു. മേനോന്റെ തുടയിൽ ഒരു
കള്ളവെട്ടുകൊണ്ടു. അദ്ദേഹം നാവാമുകുന്ദമൂർത്തിയുടെ
പടിഞ്ഞാറെ നടയിൽ മുട്ടുകുത്തി വീണു. വീഴുമ്പോളും
മററെക്കാൽകൊണ്ടു് പണിക്കരുടെ നാഭിനോക്കിമേനോൻ
ഒരു ചവിട്ടുകൊടുത്തു. ചവിട്ടുകൊണ്ടതോടെ പണിക്കർ
"ചവിട്ടുകൊണ്ടു നാളമടഞ്ഞു ചത്തു;" "വെട്ടാതെ മരി



തിരുനാവായക്ഷേത്രം പടിഞ്ഞാറെ നട.
കണ്ടർ മേനോൻ മരിച്ചുവീണതു് ഈ നടയുടെ
പടിഞ്ഞാറെ അററത്തു് മണിത്തറക്കൂട്ടത്താണു്.

(പേജ് 100)



മണിക്കിണർ.

ചാവേർ വീരന്മാരുടെ മൃതദേഹവുമായി
ആനകൾ മണിക്കിണറിൻെറ നേക്കുനീങ്ങി.

(പേജ് 101)

ച്ചിട്ടു കണ്ടർമേനവൻ താനം." ആ ദുരന്തരംഗം അങ്ങിനെ അവസാനിച്ചു. വീണ്ടും 12 വഷത്തേക്ക് കേരളാധീശപദവി സാമൂതിരിപ്പാട്ടിലേക്കുറച്ചുവെന്നു പ്രഖ്യാപിക്കുന്ന കുട്ടവെടികൾക്കിടയിൽ ചാവേർവീരന്മാരുടെ മൃതദേഹവുമായി ആനകൾ മണിക്കിണറിൻെറനേക്ക നീങ്ങി.

ചന്ത്രത്തിൽപണിക്കരും ചന്ത്രുണ്ണിയും:—

അവസാനത്തെ ചാവേറെന്നു പറയപ്പെടുന്ന ചന്ത്രത്തിൽ പണിക്കരും മരുമകൻ ചന്ത്രുണ്ണിയും മാമാങ്കത്തിനു ചെന്നതും അതിരില്ലാത്ത പൌരുഷവും ആത്മവീര്യവും പ്രദർശിപ്പിച്ച് ആത്മാർപ്പണം നടത്തിയതുമായ കഥ ചരിത്രപ്രസിദ്ധമാണ്. പടിഞ്ഞാറൻ കരയിൽ സഞ്ചരിച്ച് ചരിത്രം റിപ്പോട്ടുചെയ്യാൻ ഈസ്റ്റിന്ത്യാകമ്പനിയാൽ നിയുക്തനായ 'ഹാമിൽട്ടൻ' റിപ്പോർട്ടുചെയ്തതു് ചന്ത്രത്തിൽപണിക്കർ ചാവേറായ മാമാങ്കത്തെപ്പററിയാണെന്നു തോന്നുന്നു. ആ റിപ്പോട്ടിൽ പറയുന്നു:—........ 1695-ാമത്തു്കൊല്ലത്തിൽ ഒരു മാമാങ്കംനടത്തുകയുണ്ടായി. ............അന്നു മൂന്നു ഭടന്മാർ സാമൂതിരിയെ കൊല്ലാൻ പുറപ്പെട്ടു. അനവധിപേരെ അവർ കൊന്നുവെങ്കിലും ഒടുവിൽ തങ്ങളും കൊല്ലപ്പെട്ടു. ഈ ഭടന്മാരിൽ ഒരുവനു ഒരു മരുമകനുണ്ടായിരുന്നു. അമ്മാമൻെറ പിന്നാലെ ഈ കുട്ടിയും വാളും പരിചയുമായി പോയിരുന്നു. അമ്മാമൻ മരിച്ചതുകണ്ടപ്പോൾ ഈ യുവാവു് അകമ്പടിക്കാരുടെ നടുവിൽക്കൂടി വേഗത്തിൽ ഓടിപ്പോയി കൂടാരത്തിൽ കയറി സാമൂതിരിയുടെ തലയിൽ വാൾകൊണ്ടു്വെട്ടി.

ഈ വെട്ടു് സാമൂതിരിയുടെ മുൻഭാഗത്തു കത്തിക്കൊണ്ടിരുന്ന ഒരു വലിയ പിച്ചളവിളക്കിന്മേൽ തട്ടീട്ടുണ്ടായിരുന്നില്ലെങ്കിൽ സാമൂതിരിയുടെ മരണം തീർച്ചയായിരുന്നു. രണ്ടാമതു് വെട്ടുന്നതിന്നുമുമ്പു് സാമൂതിരിയുടെ ആൾക്കാർ ഈ കുട്ടിയെ കൊന്നുകളഞ്ഞു........ഈ ഉത്സവകാലത്തു് ഞാൻ കടൽത്തീരത്തുകൂടി യാത്രചെയ്യുകയുണ്ടായി. രണ്ടു മൂന്നു ദിവസം രാവും പകലും കതിനവെടികൾ ഇടവിടാതെ ശബ്ദിക്കുന്നതു് കേൾക്കയുണ്ടായി.........”

ചന്ത്രത്തിൽ പണിക്കരുടെ തറവാടും കളരിയും തിരുമാന്ധാംകുന്നു് ക്ഷേത്രത്തിന്നു് ഒന്നൊന്നരനാഴിക പടിഞ്ഞാറായി ഇന്നും സ്ഥിതിചെയ്യുന്നു. വള്ളുവനാട്ടുരാജാവിന്റെ അംഗരക്ഷകസ്ഥാനവും പടനായകന്റെ പദവിയും ചന്ത്രത്തിൽ പണിക്കരാണു് വഹിച്ചുവന്നതു്. പ്രത്യേകമായ പല അവകാശങ്ങളും നാട്ടുമുഖ്യസ്ഥതയും ദേശാധിപത്യവും മററുമായ പല മാന്യപദവികളും ചന്ത്രത്തിൽ തറവാട്ടുകാർക്കു വള്ളുവക്കോനാതിരി അനുവദിച്ചുകൊടുത്തിരുന്നു. ചെറുപ്പന്നേ കളരിയിലിറങ്ങി കയ്യും മെയ്യും സ്വാധീനമാക്കി കച്ചകെട്ടി പയററുമുറകളഭ്യസിച്ചുവന്ന പണിക്കന്മാരുടെ ഖ്യാതി വള്ളുവനാട്ടിന്റെ അതിർത്തികടന്നു അയൽപ്രദേശങ്ങളിലെല്ലാം വ്യാപിച്ചിരുന്നു. ചന്ത്രത്തിൽ പണിക്കരുടെ കീഴിൽ അഭ്യസിച്ച പടയാളികൾക്കു “നേരെവരുന്ന ശത്രുവെ പേടിക്കേണ്ടതില്ലെന്ന”തു് ആ കാലത്തു് ഒരു പഴഞ്ചൊല്ലായിത്തീർന്നിരുന്നു. ചന്ത്രത്തിൽ കളരിയിൽ കൊല്ലത്തിലൊരിക്കൽ ഗംഭീരമായ ആയുധപരീക്ഷയും മെയ്യഭ്യാസവും പതിവായി ആ കാലങ്ങളിൽ തുടർന്നു നടത്തപ്പെട്ടു. ഈ പതിവു് ഏതാണ്ടു ഒരിരുനൂറു

കൊല്ലം മുമ്പുവരെ തുടരുകയുണ്ടായിട്ടുണ്ട്. ആ കളരിക്കു തൊട്ട് ഒരയ്യപ്പക്ഷേത്രം സ്ഥിതി ചെയ്യുന്നുണ്ട്. ഒരിക്കൽ മാമാങ്കത്തിനുപോയ പണിക്കർ തിരുനാവായക്കടുത്താണ്ടു മൂന്നുനാഴിക പടിഞ്ഞാറായി സ്ഥിതിചെയ്യുന്ന ചമ്രവട്ടത്തുഅയ്യപ്പക്ഷേത്രത്തിൽ ദർശനത്തിനുപോകയുണ്ടായി. ദർശനം കഴിച്ച് മടങ്ങി വീട്ടിലെത്തിയ പണിക്കർക്കു സ്വപ്നദർശനമുണ്ടാവുകയും ചമ്രവട്ടത്തയ്യപ്പൻ തന്റെ കൂടെ പോന്നതായിക്കണ്ടു് പിറേറന്നുതന്നെ കളരിക്കു തൊട്ട് അയ്യപ്പപ്രതിഷ്ഠനടത്താൻ വ്യവസ്ഥചെയ്കയുമുണ്ടായെന്നാണ് ആ അയ്യപ്പക്ഷേത്രത്തെപ്പററി പറഞ്ഞുകേട്ട ഐതിഹ്യം.

പണിക്കർ മാമാങ്കത്തിനു അവസാനമായി ഇറങ്ങിത്തിരിച്ച ആ തറവാട് പഴകി ദ്രവിച്ചുതുടങ്ങിയിരിക്കയാണെങ്കിലും ചരിത്രസാക്ഷിയെന്നനിലയിൽ ഇന്നും ശേഷിച്ചിരിപ്പുണ്ട്. ആ പോർവ്വീരന്മാർ ആയുധക്ഷതത്തിനും മററും മൂലികകളരച്ചതെന്നു പറയപ്പെടുന്നതും തേഞ്ഞുതേഞ്ഞു കുഴിയായതുമായ ഒരു കരിങ്കല്ലും പഴമയെ അതേപടി പുലർത്തുന്ന അവർ പടച്ചമയൽ ചമയുന്ന ഒരകവും ഗുരുകാരണവന്മാരെ ആരാധിക്കുന്ന ഒരു കൊട്ടിലകവും ഇപ്പോഴും സന്ദർശകർക്കു കാണാവുന്ന ചരിത്രസാക്ഷ്യങ്ങളായി അവശേഷിച്ചിരിപ്പുണ്ട്.

ചാവേർവീരന്മാരെപ്പററിയുള്ള പല പാട്ടുകളും വള്ളുവനാട്ടിലെ പാണരുംപുള്ളുവരും ഇന്നുംപാടിനടക്കാറുണ്ട്. പഴയകാലങ്ങളിൽ ഈ ഗ്രാമീണഗായകന്മാർ മാമാങ്കത്തിൽ നടന്ന വീരബലികളെപ്പററി വീടുതോറും പാടി

നടന്നു് നാട്ടിന്റെ ആത്മവീര്യമുണർത്തിയിരുന്നതിന്റെ സ്മരണകൾ ഇക്കൂട്ടരുടെ അശാസ്ത്രീയസപ്രരത്തിലൂടെ ഇന്നും ഉണൎന്നുറന്നു പൊന്തുന്നു. പലരുടെയും മാമാങ്ക യാത്രകളും മററു സമരങ്ങളും അറിയപ്പെടാതെ വള്ളുവ നാട്ടിന്റെ മണ്ണിൽ മറഞ്ഞു പോയിട്ടുണ്ടു്. ചരിത്ര ജിജ്ഞാസ അത്തരം കുറവുകളെ നീക്കി യാഥാർത്ഥ്യങ്ങൾ വെളിപ്പെടുത്തുംവരെ കാത്തിരിക്കുക മാത്രമേ നിവൃത്തി യുള്ളു. ഒടുക്കത്തെ മാമാങ്കം ഏതു വർഷത്തിലാണു് നടന്ന തെന്നതിനെപ്പററി പലരും പല വിധത്തിൽ അഭിപ്രായ പ്പെട്ടുകാണുന്നു. നിലപാടു നില്ക്കലിന്റെ രൂപത്തിൽ മാമാങ്കം ആകൃതിപ്പെട്ടശേഷം ഒടുവിലത്തെ മാമാങ്കം 1755ലാണെന്നും അല്ല 1757ലാണെന്നും പലരും പല അഭിപ്രായങ്ങളും പറയുന്നുണ്ടു്. കേരളത്തിന്റെ ജാതകവും വളർച്ചയും ജീവിതവുമെല്ലാം ആകൃതിപ്പെടുത്തുന്നതിൽ പ്രധാനപങ്കു വഹിച്ച ഈ മഹോത്സവം 1753ൽ നടന്നു വെന്നാണു് മലബാറിനു സാരവത്തായ ഒരു ചരിത്രം സമ്മാനിച്ച ലോഗൻ പറയുന്നതു്.



# മാമാങ്കം



| തെററ് | ശരി | പേജ് | വരി |
|---|---|---|---|
| നല്ലന്നു | നല്കുന്നു | 7 | 10 |
| അദ്ദേഹ | അദ്ദേഹം | 12 | 2 |
| ആരാധ്ന | ആരാധനാ | 18 | 9 |
| തനി—ത്തല | കനി—ത്തല | 18 | 21 |
| വന്നമാ | വനമാ | 40 | 9 |
| കാണപ്പെട്ടന്നു | കാണപ്പെട്ടന്ന | 40 | 11 |
| അമരസിംഹ | അമരസിംഹ | 42 | 1 |
| ക്ഷേത്രശാന്തി | ക്ഷേത്രത്തിൽശാന്തി | 47 | 7 |
| മണപ്പുറം | മണല്പുറം | 47 | 9 |
| വടക്കകാവ് | വടക്ക്കാവ്യ് | 47 | 18 |
| കൊണ്ടനാട്ടിൻെറ | കൊങ്ങുനാട്ടിൻെറ | 50 | 8 |
| പ്രതിജ്ഞയും | പ്രതിജ്ഞയും | 52 | 11 |
| അവകാശം | അവകാശവും | 59 | 4 |
| യാത്രാകുറിപ്പിൽ | യാത്രക്കുറിപ്പിൽ | 66 | 20 |
| വിഭഗങ്ങളിൽ | വിഭാഗങ്ങളിൽ | 72 | 12 |
| ചന്ദ്രത്തിൽ | ചന്ത്രത്തിൽ | 74 | 10 |
| തെക്കുമായി | വടക്കുമായി | 84 | 22 |
| നീളമള്ള | നീളമുള്ള | 95 | 8 |
| അല്ലായതിൽ | അല്ലാസ്സിൽ | 97 | 5 |



# ചെറുകഥകൾ

| | ക. | ണ. |
|---|---|---|
| ചിത്രഹർമ്മ്യം—കെ. എസ്സ്. എഴുത്തച്ഛൻ | 1 | 8 |
| ചെന്തളിരുകൾ—മോപ്പസാങ്ങ് | 2 | 0 |
| ജനനവും മരണവും—തായാട്ട ശങ്കരൻ | 1 | 4 |
| ജീവിതതന്തുക്കൾ—കടത്തനാട്ട മാധവിയമ്മ | 1 | 8 |
| തങ്കക്കുടം—വല്ലച്ചിറ മാധവൻ | 1 | 0 |
| തപാൽപ്രണയം—സി. മാധവൻപിള്ള | 1 | 12 |
| പാവപ്പെട്ട ഒരു പെണ്ണ്-എൻ. ഗോവിന്ദൻകുട്ടി | 0 | 14 |
| പീപ്പിയും പടക്കവും—വിനയൻ | 1 | 8 |
| മിസ്ട്രസ്സിന്റെ പ്രേതം—താമരറാട്ട ഗോവിന്ദൻകുട്ടി | 1 | 4 |
| മൊട്ടത്തല—ടി. എൻ. കൃഷ്ണപ്പിള്ള | 1 | 0 |
| വൈരമോതിരം—ഇടവാജമാൽ | 1 | 12 |
| സ്നേഹം നിറഞ്ഞ കൂപ്പുകൈ—നന്തനാർ | 1 | 0 |
| വൈരമാല—കെ. എസ്സ്. എഴുത്തച്ഛൻ | 1 | 4 |
| അവകാശി—മലയാററൂർ രാമകൃഷ്ണൻ | 1 | 4 |
| എന്തൊരു പെണ്ണ്—ഗോക്കി | 1 | 2 |
| ഒരില കൊഴിയുന്നു—ടാററാപുരം സുകുമാരൻ | 1 | 0 |
| കസവുതട്ടം—ഹബീബ് പലപ്പാട്ട് | 1 | 4 |
| ഡ്രൈ ഫ്ളൂരിയ—സി. കെ. മാധവൻപിള്ള | 1 | 4 |
| ചന്ദ്രഹാരം—പി. വി. രാമവാരിയർ | 0 | 14 |
| ഒരു കഥാകൃത്ത് കുരിശിൽ—ടി. പത്മനാഭൻ | 1 | 4 |

പി. കെ. ബ്രദേഴ്സ്, കോഴിക്കോട്.